# THE CHURCH WEEKLY

Vol. V | SUNDAY 10th JUNE 1951 | PRICE 2 ANNAS PER COPY | NO. 21

## HOPE

*(This is the third of Fr. Carlton's addresses at the Syrian Student Conference held at Puthencavu.)*

### What is Christian Hope?

Hope like faith is a word of common currency in the world but it is usually debased and counterfeit and only with effort are we able to give it the stirling value of the Biblical word, "I hope to come" usually conveys the idea of a wish to come with a certain doubt as to whether it will be possible–expectancy without certainty. The hope of the bible is much more than this

Abraham believed, and his feet were firmly planted on the road of his spiritual pilgrimage, but he had a long journey before him, beset with difficulties and discouragements. Hope came to the aid of his faith. By hope he kept his eyes firmly fixed on the goal that was before him, the fulfilment of the promises that God had made to him: "He looked for the city which hath foundations, whose builder and maker is God" (Heb. 11, 10). Hope is the eager looking forward to the things that are grasped by faith. It is the companion of faith in the lives of the saints of the Bible. It is sometimes said that there is no real distinction between faith and hope and that they are really two names for the same thing. It is partly true for the two are very closely connected and one can hardly appear without the other, but they are distinct as a careful study of the Bible shows. This is not so clear if we confine our attention to the occurances of the actual word "hope"; we must look rather for the idea, that of eager looking forward with calm confidence to the fulfilment of God's promises. This appears in many more places than the word "hope", for instance in the text from Hebrews quoted above about Abraham, or in the description in the next chapter of Jesus as the supreme example of hope: "Looking unto Jesus the author and finisher of our faith; who for the joy that was set before him at the right hand of the Throne of God."

### Joy and Patience.

This passage gives us two words which are commonly associated with hope and which are needed to fill out the rich content of the idea, joy and patience. Hope is always accompanied by joy. If ever you see some good Christian, faithful and obedient, yet lacking in joy, you may be sure that the trouble is that hope has not kept pace with faith, in the development of his character. The joy of hope is the pretaste of the bliss that will be ours when the object of hope has been attained.

Patience too goes with hope, for it is the attitude which he who hopes takes up to the troubles and temptations of life. What is hope with reference to the future is patience with reference to the present. This "patience" is another of the great bible words that are so difficult to translate. It has much more in it than "patience" is ordinary speech. Endurance, long suffering, or perhaps better to put the two words together, "patient endurance". Hope is the virtue that bears faith along and brings us safely through all the dark passages of our pilgrimage.

### Hope is God's Gift.

Hope like faith is God's gracious gift and our virtue. Man could never win this hope for himself. Apart from God's revelation man has prodeced great literature, but there is a note of despondency and sadness in it all. Hope comes to life when the glorious future that God has prepared in Christ becomes known to man and man reaches out to it with eager desire. "Blessed be the God and Father of Our Lord Jesus Christ, who according to his abundant mercy hath begotten us again to living hope by the resurrection of Jesus Christ from the dead" (1 Pet. 1. 3).

### Hope the Virtue.

At the same time hope is a true virtue which has to be brought out on the hard anvil of suffering. This is clearly brought out by St. Paul in the 1st Chapter of Romans in one of the passages in which he brings together the three virtues of the God-ward life. "Therefore being justified by faith, we have peace with God through our Lord Jesus Christ by whom also we have access by faith into this grace wherein we stand, and rejoice in hope of the glory of God and not only so, but we glory in tribulations also: knowing that tribulation worketh patience, and patience experience (i.e. approved and tested character); and experience hope; and hope maketh not ashamed; because the love of God is shed abroad in our hearts by the Holy Ghost which is given to us." We notice how the apostle starts with hope and ends with hope. Hope gives us the power to face trouble, and the facing of trouble develops our character and the result is a firmer and stronger hope. We shall endure by trying to be apathetic to trouble like the stoics and many Hindus, but by fixing our gaze on the wonderful things God has set before us. As faith is nourished on truth, so hope is fed by vision.

ശാസ്ത്രപംക്തി

# ആറ്റംശക്തിയുടെ ശാസ്ത്രീയവിശദീകരണം

## 'യുറേനിയം' എന്ന സാധനത്തിനുള്ള പ്രത്യേകത

(എ. സി. എബ്രഹാം ബി. എസ്. സി.)

II

വിവിധ മൂലകങ്ങളുടെ ഘടനയെക്കുറിച്ച് ഇനി സ്വല്പമായി ചിന്തിക്കാം. അറിയപ്പെട്ടിട്ടുള്ളതിൽ ഏറ്റം ഭാരം കുറഞ്ഞതും ഘടനയിൽ ഏറ്റം നിസ്സാരമായതും ഹൈഡ്റജൻ എന്ന വാതകമാണ്. ഇതിന്റെ ബീജകേന്ദ്രത്തിൽ ഒരു പ്രോട്ടോൺ മാത്രമെ ഉള്ളു. അതുകൊണ്ട് സ്വാഭാവികമായി അതിനു ചുറ്റും ഒരു ഇലക്ട്രോൺ മാത്രം ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു എന്നു മനസ്സിലാക്കാം. ഇതിൽ നിന്ന് ഹൈഡ്റജന്റെ അണുസംഖ്യ ഒന്നും അണുഭാരം ഒന്നും ആണെന്നു തെളിയുന്നു. ഭാരഗുണമനുസരിച്ച് മൂലകങ്ങൾ ഇനംതിരിച്ചിട്ടുള്ള പട്ടികയിൽ അടുത്തതായി കാണുന്നത് ഹീലിയം എന്ന വാതകമാണ്. അതിന്റെ അണുസംഖ്യ രണ്ടും അണുഭാരം നാലും ആണ്. ഇതിൽ നിന്ന് അതിന്റെ ബീജത്തിൽ രണ്ടു ഇലക്ട്രോൺസും, കേന്ദ്രത്തിൽ ഈരണ്ട് പ്രോട്ടോൺ ഇലക്ട്രോൺ ഇവയുമുണ്ടെന്ന് നിഷ്പ്രയാസം മനസ്സിലാക്കാം. പുറമെയുള്ള ഇലക്ട്രോൺ രണ്ടും നഷ്ടപ്പെട്ട ഹീലിയം കേന്ദ്രത്തിനു ആൽഫാ പാർട്ടിക്കിൾ എന്നു പറയുന്നു. വസ്തുക്കളുടെ അണുസംഖ്യ കൂടുന്നതനുസരിച്ച് ബീജകേന്ദ്രത്തിനു ചുറ്റും കറങ്ങിക്കൊണ്ടിരിക്കുന്ന ഇലക്ട്രോൺസിന്റെയും അതിനുള്ളിലുള്ള പ്രോട്ടോൺസിന്റെയും സംഖ്യയും അണുഭാരം കൂടുന്നതനുസരിച്ച് ബീജകേന്ദ്രത്തിലുള്ള ന്യൂട്രോൺസിന്റെ സംഖ്യയും വർദ്ധിച്ചുകൊണ്ടിരിക്കും. അണുസംഖ്യ 20 ആകുന്നതുവരെ അണുസംഖ്യ അണുഭാരത്തിന്റെ ഏകദേശം പകുതിയായിരിക്കും. അതായത് അണുവിലുള്ള മൂന്നു ഘടകങ്ങളുടെയും പ്രത്യേകമായ സംഖ്യകൾ ഒന്നുതന്നെയായിരിക്കും. ഇരുപതിനു മേൽ ഈ ബന്ധം കാണ്മാനില്ല. അണുസംഖ്യ 20 കഴിഞ്ഞാൽ അണുഭാരം അണുസംഖ്യയുടെ ഇരട്ടിയിൽ കൂടുതലായിരിക്കും. ഇവിടെ ബീജകേന്ദ്രത്തിലുള്ള ന്യൂട്രോൺസിന്റെ എണ്ണം, അതിലുള്ള പ്രോട്ടോൺസിന്റെ എണ്ണത്തേക്കാൾ കൂടുതലായിരിക്കും. ഏറ്റം ഭാരംകൂടിയതായി പ്രകൃതിയിൽ സ്വതന്ത്രസ്ഥിതിയുള്ള യുറേനിയത്തിന്റെ അണുസംഖ്യ 92-ം, അണുഭാരം 238-ം ആണ്. അണുബോംബിനുപയോഗിക്കുന്ന യുറേനിയത്തിന്റെ അണുഭാരം 235 ആണെന്നൊരു വ്യത്യാസമുണ്ട്. അണുസംഖ്യ 92 തന്നെയാണ്.

ആരംഭത്തിൽ പറഞ്ഞിരുന്ന സംഗതിയുടെ സാദ്ധ്യതയെക്കുറിച്ച് ഇനി ചിന്തിക്കാം. ആറ്റത്തിന്റെ ഭാരം മുഴുവൻ അതിന്റെ വലിപ്പത്തിന്റെ ഇരുപതിനായിരത്തിലൊരംശം മാത്രം വരുന്ന കേന്ദ്രത്തിലാണല്ലോ. അതിന്റെ വ്യാപ്തത്തിൽ ബാക്കിയുള്ളിടത്ത് ഇലക്ട്രോൺസ് ചുറ്റിക്കൊണ്ടിരിക്കുന്നു. അവയുടെ ഭാരം തീരെ കുറവായതുകൊണ്ട് ആറ്റത്തിൽ കേന്ദ്രമൊഴിച്ചുള്ള ഭാഗം വെറും ശൂന്യമാണെന്നുതന്നെ വിചാരിക്കാം. സമീപസ്ഥങ്ങളായ ആറ്റങ്ങളുടെ ഇടയ്ക്കു് ഇതുപോലുള്ള ശൂന്യതയാണുള്ളത്. ഈ ശൂന്യത ഇല്ലാതാക്കുകയാണെങ്കിൽ ആറ്റം അതിന്റെ കേന്ദ്രത്തിന്റെ വലിപ്പം പ്രാപിക്കും. അതായത് അതിന്റെ സാന്ദ്രത (Density) അത്യധികമായി വർദ്ധിക്കും. അതുകൊണ്ട് ഈ ശൂന്യത ഇല്ലാതാക്കാൻ സാധിച്ചാൽ മേല്പറഞ്ഞ സംഗതി സാദ്ധ്യമാകുമെന്നു വിചാരിക്കാം.

ഒരേതരത്തിലുള്ള ചാർജ്ജുകൾ തമ്മിൽ വികർഷണശക്തിയാണുള്ളതെന്നു നാം കണ്ടല്ലോ. പിന്നെയെങ്ങിനെയാണ് ബീജകേന്ദ്രത്തിൽ ഒരേ ചാർജ്ജുള്ള പ്രോട്ടൺസിനു് ഒരുമിച്ചിരിക്കാൻ സാധിക്കുന്നതെന്ന് ഒരു സംശയമുണ്ടാകാം. പ്രോട്ടൺ, ന്യൂട്രോൺ ഇവ തമ്മിൽ മീസോൺ എന്ന് വേറൊരുതരം ഭാരം കുറഞ്ഞ ഘടകത്തിന്റെ കൈമാറ്റം കൊണ്ടാണ് തമ്മിൽ ബന്ധിക്കുന്നത് എന്നാണ് ഇപ്പോൾ വിശ്വസിക്കപ്പെട്ടു പോരുന്നത്. ഇതു സംബന്ധിച്ച അഭ്യൂഹങ്ങൾ ആദ്യമായി പുറപ്പെടുവിച്ചത് യൂക്കാവാ എന്നൊരു ജാപ്പനീസ് ശാസ്ത്രജ്ഞനാണ്. എന്നാൽ ഇതു് ഇന്നു വളരെ സംശയദൃഷ്ട്യാ ആണ് വീക്ഷിക്കപ്പെടുന്നത്.

അതുകൊണ്ട് ഒരു ബീജകേന്ദ്രത്തിൽ വിപരീതാർത്ഥത്തിലുള്ള രണ്ടു തരം ശക്തികൾ ഉള്ളതായിക്കാണാം. ആകർഷണശക്തി വികർഷണശക്തിയേക്കാൾ കൂടുതലാണെങ്കിൽ കേന്ദ്രം സ്ഥിരമായിരിക്കും. നേരെ മറിച്ചാണെങ്കിൽ അതിന്റെ അവസ്ഥ വളരെ അസ്ഥിരമായിരിക്കും. സ്വതവെ തന്നെയോ ചെറുതായ ബാഹ്യപ്രേരണ മൂലമോ അതു പെട്ടെന്ന് ശിഥിലീകരിക്കും. ഇപ്രകാരമുള്ള ശിഥിലീകരണത്തിനുള്ള സാദ്ധ്യത അറ്റോമിക്ക് സംഖ്യ 90-നു മുകളിലുള്ള അണുക്കൾക്ക് വളരെക്കൂടുതലായിരിക്കും. ഉദാഹരണമായി അണുസംഖ്യ 92-ം, അണുഭാരം 235-ം ഉള്ള യുറേനിയം ബീജകേന്ദ്രമെടുത്താൽ പുറമെ നിന്ന് താരതമ്യേന ചെറുതായ ഊർജ്ജം അതിനു കൊടുത്താൽ തമ്മിൽ ഭാരത്തിനു വലിയ വ്യത്യാസമില്ലാത്ത രണ്ടു ചെറിയ ബീജകേന്ദ്രങ്ങളായി അതു് വിഭജിക്കപ്പെടുന്നു. ആദ്യത്തെ ബീജകേന്ദ്രത്തിന്റെ ഭാരവും രണ്ടാമത്തെ രണ്ടിന്റെയും കൂടിയുള്ള ഭാരവും തമ്മിൽ കുറച്ചു വ്യത്യാസം ഉണ്ടായിരിക്കും. ഈ പിണ്ഡവ്യത്യാസം, ഊർജ്ജതന്ത്രത്തിലുള്ള അതിപ്രധാനമായ ഒരു നിയമമനുസരിച്ച് ഊർജ്ജമായി രൂപാന്തരപ്പെടുന്നു. ഇങ്ങനെ ഭാരമേറിയ ഒരു ബീജകേന്ദ്രം പലതായി പെട്ടെന്ന് പൊട്ടിച്ചിതറുകയും തൽഫലമായി ധാരാളം ഊർജ്ജം ഉല്പാദിപ്പിക്കപ്പെടുകയും ചെയ്യുന്നതിനു് ഫിഷ്യൻ എന്നു പറയുന്നു. അണുബോംബിന്റെ അടിസ്ഥാനതത്വം ഇതാണ്.

അണുസംഖ്യ 82-നു മുകളിലുള്ള മൂലകങ്ങളുടെ ബീജകേന്ദ്രങ്ങളും അസ്ഥിരങ്ങളാണ്. യുറേനിയത്തിന്റെ ബീജകേന്ദ്രം പൊട്ടിച്ചിതറുന്നതുപോലെ അവ പൊട്ടിച്ചിതറാറില്ലെങ്കിലും, മുൻപു പ്രസ്താവിച്ച ആൽഫാ പാർട്ടിക്കിൾസും പരമാണുഘടകങ്ങളിൽ ചിലതും അവയിൽ നിന്ന് ബഹിഷ്ക്കരിക്കപ്പെടാറുണ്ട്. ഇതേത്തുടർന്നും ധാരാളം ഊർജ്ജം ഉണ്ടാകും. ഇതിനു് ദീപ്തിമത്വം (റേഡിയോ ആക്ടിവിറ്റി) എന്നു പറയുന്നു. മുൻപ്രസ്താവിച്ച മൂലകപരിണാമത്തിലും ആദ്യവും അവസാനവുമുള്ള ബീജകേന്ദ്രങ്ങൾ തമ്മിൽ പിണ്ഡവ്യത്യാസമുണ്ടായിരിക്കും. ഈ പിണ്ഡവ്യത്യാസവും ഊർജ്ജമായി രൂപാന്തരപ്പെടും. അതുകൊണ്ട് മൂലകപരിണാമം, ദീപ്തിമത്വം, ഫിഷ്യൻ ഇവ മൂന്നിലും അണുശക്തി ഉല്പാദിപ്പിക്കപ്പെടുന്നു. ഇവയിൽ അവസാനത്തേതിൽ ഉല്പാദിപ്പിക്കപ്പെടുന്ന ശക്തി വളരെ വലിയ തോതിലായിരിക്കും.

# ദ്വിതീയ കൊരിന്ത്യലേഖനം

(മാത്യു പി. ജോൺ)

## II

കൊരിന്ത്യ സഭയെപ്പറ്റി പൌലോസിനുണ്ടായിരുന്ന പ്രയാസങ്ങൾ നീങ്ങിയെങ്കിലും ചില കാര്യങ്ങളിൽ അദ്ദേഹത്തിന്റെ പ്രവൃത്തികൾ കൊരിന്തിൽ തെറ്റിദ്ധാരണയ്ക്കു് ഇടയാക്കിയിരുന്നു. പൌലോസ് കൊരിന്തിൽ ചെല്ലും എന്നു പ്രതീക്ഷിച്ചിരുന്ന വിധം അവിടെ ചെല്ലാതിരുന്നതിനു കാരണം പറഞ്ഞശേഷം പൌലോസിന്റെ നിർദ്ദേശമനുസരിച്ചു് സഭ ശിക്ഷിച്ച ഒരു സഭാംഗത്തെ ക്ഷമയോടെ സ്വീകരിക്കുന്നതിനെപ്പറ്റി അദ്ദേഹം പ്രതിപാദിക്കുന്നു. ഒരു പക്ഷെ അവർ കൊടുത്ത ശിക്ഷ അല്പം അധികമായി പോയില്ലയോ എന്നു് അദ്ദേഹത്തിനു സംശയമുണ്ടു്. ആ അംഗത്തെ തിരിയെ സ്വീകരിക്കുന്നതിനു് തനിക്കു യാതൊരു തടസ്സവുമില്ലെന്നു് വ്യക്തമാക്കുകയത്രെ അദ്ദേഹം ചെയ്യുന്നതു്. (1: 12—2: 11)

പുതിയ നിയമത്തിന്റെ ശുശ്രൂഷകന്മാരായ അപ്പോസ്തലന്മാർ മോശയുടേതിലും ഉന്നതമായ ഒരു വേലയിൽ ഏർപ്പെട്ടിരിക്കുന്നു. അവിടെ തനിക്കുള്ള സ്ഥാനത്തെപ്പറ്റി പൌലോസ് വിസ്മരിക്കുന്നില്ല. അതിനു് ആരുടെയും സാക്ഷിപത്രം ആവശ്യമില്ലാത്തവിധം പ്രത്യക്ഷമാണു്. (2: 12—3: 18) കൊരിന്തിലേയും അതുപോലെയുള്ള മറ്റു സ്ഥലങ്ങളിലെയും സഭകളുടെ വളർച്ചയും ക്രൈസ്തവരുടെ ജീവിത രൂപാന്തരവുമത്രെ അപ്പോസ്തലൻ വിലമതിക്കുന്ന സാക്ഷിപത്രം. ക്രൈസ്തവ ജീവിതത്തിന്റെ വളർച്ചയെപ്പറ്റി പറയുമ്പോൾ "കർത്താവിന്റെ തേജസ്സിനെ കണ്ണാടിപോലെ പ്രതിബിംബിച്ചു് ........അതേ പ്രതിമയായി രൂപാന്തരപ്പെടുന്നു" എന്നു് ആ വളർച്ചയുടെ അന്ത്യത്തെപ്പറ്റി അദ്ദേഹം പറയുന്നു. (3; 18) ഇപ്രകാരം ഉന്നതമായ ഒരു ദർശനം നമ്മുടെ കൺമുമ്പിൽ എപ്പോഴും വയ്ക്കേണ്ടതാകുന്നു. പൌലോസിന്റെ ലേഖനങ്ങളിലും മറ്റു പുതിയ നിയമഗ്രന്ഥങ്ങളിലും ഈ ചിന്ത പല പ്രാവശ്യം വരുന്നുണ്ടു്. "ക്രിസ്തു വിശ്വാസത്താൽ നിങ്ങളുടെ ഉള്ളിൽ വസിക്കേണ്ടതിന്നും... ........ ദൈവത്തിന്റെ എല്ലാ നിറവിനോളം നിറഞ്ഞു വരികയും വേണം എന്നും പ്രാർത്ഥിക്കുന്നു. (എഫേ. 3: 17—19) "ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഇനി ജീവിക്കുന്നതു് ഞാനല്ല ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നു. (ഗലാ: 2: 20) "ആകയാൽ നിങ്ങളുടെ സ്വർഗ്ഗീയ പിതാവു് സൽഗുണപൂർണ്ണൻ ആയിരിക്കുന്നതുപോലെ നിങ്ങളും സൽഗുണപൂർണ്ണരാകുവിൻ" (മത്താ. 5: 48) മുതലായ വാക്യങ്ങൾ കാണുക. അപ്പോസ്തല ശുശ്രൂഷ യഥാർത്ഥത്തിൽ മഹത്വമുള്ളതെങ്കിലും പുറമെ അപ്പോസ്തോലർ പലപ്പോഴും നിന്ദിതരായി കാണപ്പെടുന്നു എന്നതു പൌലോസ് വിസ്മരിക്കുന്നില്ല. അതു് മനുഷ്യനെ പ്രീതിപ്പെടുത്തുവാൻ ശ്രമിക്കുന്ന പലരുടെയും പ്രവർത്തനരീതികൾ അപ്പോസ്തലൻ അനുകരിക്കാത്തതിനാലത്രെ. സുവിശേഷപ്രസംഗത്തിൽ ദൈവത്തിനുള്ള പ്രാമാണ്യം ലഭിക്കത്തക്കവണ്ണം "നിക്ഷേപം മൺപാത്രങ്ങളിലാകുന്നു." സ്വന്ത ശക്തിയെപ്പറ്റി പ്രശംസിക്കയില്ല. സുവിശേഷത്തിൽ പ്രശംസിക്കാതിരിക്കുകയുമില്ല എന്നതാണു് അപ്പോസ്തലന്റെ മനോഭാവം. ആന്തരികവും ബാഹ്യവുമായ കാര്യങ്ങൾ തമ്മിലുള്ള ഈ വ്യത്യാസം താൽക്കാലികം മാത്രമാണു്. അദൃശ്യമായി സ്ഥലകാലാദികൾക്കു് അതീതമായി നിത്യ യാഥാർത്ഥ്യങ്ങളിലടിയുറച്ചാകുന്ന ക്രൈസ്തവജീവിതം പുരോഗമിക്കുന്നതു് എന്ന പ്രഖ്യാപനത്തോടുകൂടെ നാലാം അദ്ധ്യായം അവസാനിക്കുന്നു.

അഴിഞ്ഞുപോകുന്ന ശരീരത്തിന്റെ നാശത്തിനു് ശേഷം അനശ്വരമായ ശരീരത്തോടുകൂടെ ക്രിസ്തുവിൻ സന്നിധിയിൽ ജീവിക്കുന്നതിലുള്ള സന്തോഷം താൽക്കാലികമായ പ്രയാസങ്ങളെ ജയിക്കുവാൻ നമുക്കു് ശക്തിനൽകുന്നു. പക്ഷെ "ശരീരത്തിൽ വസിച്ചാലും, ശരീരം വിട്ടാലും ഞങ്ങൾ അവനെ പ്രസാദിപ്പിക്കുന്നവർ ആകുവാൻ അഭിമാനിക്കുന്നു എന്നാണു് അപ്പോസ്തലന്റെ ചിന്താഗതി (5:1-10) ദൈവ സ്നേഹത്തിന്റെ നിർബന്ധമാകുന്നു, ക്രൈസ്തവജീവിതത്തിലും സുവിശേഷഘോഷണത്തിലും അപ്പോസ്തലനുള്ള പ്രേരണാശക്തി. ലോകത്തെ ക്രിസ്തുവിൽ തന്നോടു നിരപ്പിച്ച ദൈവം, നിരപ്പിന്റെ ശുശ്രൂഷ— നടപ്പുവഴകളെ ഇടിച്ചുകളയുവാൻ ശക്തമായ സുവിശേഷത്തിന്റെ ഘോഷണം— അപ്പോസ്തലന്മാരെയും സഭയേയും ഏൽപ്പിച്ചിരിക്കുന്നു. ക്രിസ്തുവിനോടുള്ള വിശ്വാസബന്ധംമൂലം മനുഷ്യനു വരുന്ന വ്യത്യാസം "പുതിയസൃഷ്ടി"യായി പൌലോസ് ചിത്രീകരിക്കുന്നു. സുവിശേഷഘോഷണത്തിലും ക്രൈസ്തവ ജീവിതത്തിലും, ക്രിസ്തുവിന്റെ ജീവിത പ്രവർത്തനങ്ങളിലും പ്രഥമ പ്രവർത്തകൻ ദൈവമാകുന്നു എന്ന ചിന്ത നാം മറന്നുകളയരുതു് "അതിന്നൊക്കെയും ദൈവം തന്നെ കാരണഭൂതൻ" (5:1—6:1)

സ്വശുശ്രൂഷയ്ക്കു് യാതൊരുതരത്തിലുമുള്ള അപമാനവും വരാതിരിക്കുവാൻ, പ്രയാസങ്ങളും കഷ്ടങ്ങളും സഹിച്ചുള്ള ജീവിതമാണു് അപ്പോസ്തലൻ നയിക്കുന്നതു്. എന്നാൽ ബാഹ്യമായ ആ കഷ്ടതയുടെയും ദാരിദ്ര്യത്തിന്റെയുംകൂടെ ആന്തരികമായ സന്തോഷവും സമ്പത്തും ഉണ്ടെന്നുള്ളതും അദ്ദേഹം വിസ്മരിക്കുന്നില്ല. ക്രിസ്തീയ ജീവിതം കഷ്ടതകളും പ്രയാസങ്ങളു

# ക്രൈസ്തവ ലോകവാർത്തകൾ

## സ്വീഡനിൽ സ്ത്രീകൾക്കു വൈദികസ്ഥാനമോ?

സ്വീഡനിൽ വൈദികരുടെ എണ്ണം താരതമ്യേന കുറഞ്ഞുകൊണ്ടിരിക്കുകയാണ്. അതേ അവസരത്തിൽ വൈദികാഭ്യസനം നടത്തിക്കൊണ്ടിരിക്കുന്ന സ്ത്രീകളുടെ സംഖ്യ വർദ്ധിച്ചുകൊണ്ടുമിരിക്കുന്നു. ഈസാഹചര്യത്തിൽ വൈദികരുടെ അഭാവം പരിഹരിക്കുന്നതിന് സ്ത്രീകൾക്ക് പട്ടം കൊടുക്കണമെന്ന വാദഗതി അവിടെ പ്രബലപ്പെട്ടുവരുന്നതായി കാണുന്നു. സ്വീഡിഷ് ചർച്ചിൽ ഈ വിഷയം സംബന്ധിച്ച് പരസ്പരം വിമർശിക്കുന്ന രണ്ടു അഭിപ്രായക്കാരെ കാണവുന്നതാണ്. ഒരു കൂട്ടർ വൈദികരുടെ കുറവു നികത്തുന്നതിനു സ്ത്രീകൾക്കു കൂടെ വൈദികപദവി നൽകണമെന്നു വാദിക്കുമ്പോൾ മറുഭാഗം, അങ്ങനെ ചെയ്യുന്നതു് ദൈവകൽപ്പനയെ ലംഘിക്കുകയായിരിക്കുമെന്നു വാദിക്കുന്നു. സ്ത്രീകൾക്കു വൈദികപദവി കൊടുക്കുന്നതിനെ കഠിനമായി എതിർക്കുന്ന റോസൻഡാൾ എന്ന ദേഹം വാദിക്കുന്നതു് ഈ നൂതന അഭിപ്രായഗതി നടപ്പിൽ വരുത്തുന്നപക്ഷം ഇപ്പോൾ സഭയിൽ സേവനമനുഷ്ഠിക്കുന്ന അനേക വൈദികർ ഈ നടപടിയോടുള്ള പ്രതിഷേധസൂചകമായി അവരവരുടെ സ്ഥാനം രാജി വയ്ക്കുമെന്നും അങ്ങനെ ഇപ്പോഴത്തെ പ്രശ്നം കുറേക്കൂടെ വഷളാക്കുമെന്നുമാണ്.

## നോർവെയും ജെസ്വീട്ടു മിഷ്യനറിമാരും.

നോർവേയിൽ ഇതുവരെയായി ജെസ്വീട്ടു് മിഷ്യനറിമാർക്ക് പ്രവേശനം അനുവദിക്കപ്പെട്ടിട്ടില്ല. എന്നാൽ അടുത്തുതന്നെ അവിടുത്തെ വിദേശവകുപ്പ് ഈ വിഷയം പുനരാലോചിക്കുമെന്നറിയുന്നു. നോർവേ, മനുഷ്യന്റെ ജന്മാവകാശങ്ങളെപ്പററിയുള്ള അന്തർദേശീയ പ്രഖ്യാപന (International Declaration of Human Rights) ത്തിന് ഒപ്പു വച്ചതിന്റെ ഫലമായിട്ടാണ് ഈ പ്രശ്നം ചിന്താവിഷയമാക്കുവാൻ നിർബന്ധിതയായതു്. ജെസ്വീററുകാരെ സംബന്ധിച്ച് ഇന്നു് നിലവിലിരിക്കുന്ന നിയമം മേല്പറഞ്ഞ പ്രഖ്യാപനത്തിനു വിരുദ്ധമാണെന്നു ചിലർ കരുതുന്നു. എന്നാൽ 1925—ൽ ഈ വിഷയം അവിടുത്തെ പാർലമെൻറിൽ ആലോചനാവിധേയമായെങ്കിലും 33 വോട്ടിനെതിരായി 99 പേർ വോട്ടുചെയ്തു് ആ ബിൽ തിരസ്കരിക്കുകയാണ് ചെയ്തതു്.

---

മില്ലാത്തതല്ല. പക്ഷെ, ആ കഷ്ടതകളെയും പ്രയാസങ്ങളെയും നിസ്സാരമാക്കുന്ന ഗാഢമായ സന്തോഷവും സമാധാനവും ക്രൈസ്തവന്റെ മനസ്സിൽ ഉണ്ടായിരിക്കും. (6:7—10)

---

## ജപ്പാനിൽ ക്രിസ്തുമത പ്രചരണത്തിനുള്ള സാദ്ധ്യത.

നാഷ്യനൽ ക്രിസ്ത്യൻ കൌൺസിലിന്റെ ആഭിമുഖ്യത്തിൽ മൂന്നു മാസത്തോളം സുവിശേഷപ്രചരണാർത്ഥം ജപ്പാനിൽ സഞ്ചരിച്ച ഡോക്ടർ സ്റ്റാൻലി ജോൺസ് സമർപ്പിച്ച ഒരു റിപ്പോർട്ടിൽ ഇപ്രകാരം കാണുന്നു:—

"കഴിഞ്ഞ ലോകമഹായുദ്ധത്തിൽ ജപ്പാൻ പരാജിതയായതോടെ അവരുടെ ജീവിതതത്വസംഹിതതന്നെ പാടെതകർന്നുപോയി. ആ സ്ഥാനത്തു ഷിന്റോയിസം, ബുദ്ധിസം, സെക്കലറിസം, കമ്യൂണിസം, ക്രിസ്തുവിസം എന്നിവയിൽ ഏതെങ്കിലും ഒന്നിനെ സ്ഥിരപ്രതിഷ്ഠ ലഭിക്കൂ. അവയിൽ ഷിന്റോയിസം, ബുദ്ധിസം ഇവ രണ്ടും ഇപ്പോൾ തന്നെ അശക്തമാകുന്നു. പിന്നീടു ശേഷിക്കുന്ന മൂന്നിൽ ക്രിസ്തുമതത്തിനാണ് പല കാരണങ്ങളാൽ സ്ഥിരപ്രതിഷ്ഠ ലഭിക്കുവാൻ കൂടുതൽ സാദ്ധ്യതയുള്ളതു്" എന്നാണ് ജപ്പാൻകാരിൽ ചിലർ ഡോ. ജോൺസിനോടു പറഞ്ഞതു്. കമ്യൂണിസത്തിനു് ഇന്നു് ജപ്പാനിലുള്ള സ്വാധീനശക്തി വളരെ കുറഞ്ഞിരിക്കുകയാണ്"

ക്രിസ്തുമതത്തിനു് ഇന്നു ജപ്പാനിൽ ലഭിച്ചിരിക്കുന്ന സ്വാധീനത്തിനുകാരണം അമേരിക്കയ്ക്കു് അവിടെ ലഭിച്ചിരിക്കുന്ന ആധിപത്യം ആണെന്ന് ആരെങ്കിലും കരുതുന്നു എങ്കിൽ അതത്ര ശരിയല്ല. ജപ്പാനു സ്വന്തമായുള്ള സംസ്കാരവും ജീവിതരീതികളും പാടെ വർജ്ജിച്ചിട്ടു് അമേരിക്കൻ സംസ്കാരവും ജീവിതരീതികളും അനുകരിക്കുവാനുള്ള തിടുക്കം അവിടെ വളരെ ദുഷ്കരമായിട്ടേ കാണ്മാനുള്ളൂ എന്നുള്ളതുതന്നെ ഇതിനു തെളിവാണ്. ക്രിസ്തുമതത്തിലേക്കു ഒരു ചായ്‌വ് എവിടെയെങ്കിലും ദൃശ്യമായിട്ടുണ്ടെങ്കിൽ അതു് ചിന്താപൂർവം വിവേചനയോടെ ചെയ്യുന്ന തീരുമാനത്തിന്റെ ഫലമാകുന്നു.

അദ്ദേഹത്തിന്റെ സഞ്ചാരത്തിന്റെ ഉദ്ദേശം തന്നെ രണ്ടായിരുന്നു. ഈ നവീനസാഹചര്യത്തെ പ്രയോജനപ്പെടുത്തുന്നതിനു സഭയെ ഒരുക്കുക. അക്രൈസ്തവരെ ക്രിസ്തുവിങ്കലേക്കും സഭയിലേക്കും ആകർഷിക്കുക. അവിടുത്തെ സഭ ഈ പുതിയ അവസരത്തെപ്പററി രണ്ടു കൊല്ലങ്ങൾക്കു മുമ്പുള്ളതിനേക്കാൾ കൂടുതലായി സജീവയായിട്ടുണ്ടെങ്കിലും ഇനിയും പൂർണ്ണ സന്നദ്ധയാണെന്ന് പറവാൻ നിവൃത്തിയില്ല. യുദ്ധംകൊണ്ടു് നാമാവശേഷമായ ദേവാലയങ്ങളും ചിതറിപ്പോയ ഇടവകകളും ഉദ്ധരിക്കുന്നതിൽ അവരുടെ ശ്രദ്ധ മുഴുവനും പതിഞ്ഞിരിക്കുകയാണ്. അതുകൊണ്ടു് ഈ നൂതനസാഹചര്യത്തെ പ്രയോജനപ്പെടുത്തുവാൻ തക്കവിധത്തിൽ സഭയ്ക്കു സമയമോ സാവകാശമോ ലഭിച്ചിട്ടില്ല. എന്നാൽ ഇന്നു ക്രിസ്തുമതം ദേശീയശ്രദ്ധയെ ആകർഷിക്കത്തക്ക ഒരു പ്രബല ശക്തിയായിട്ടുണ്ടു്. ഡോക്ടർ ജോൺസ് സന്ദർശിച്ച ഒരു ദേവാലയം ജനനിബിഡമായിരുന്നു എങ്കിലും അവരിൽ 75 ശതമാനവും അക്രൈസ്തവരായിരുന്നു എന്നറിയുന്നതു ഒരു പുതുമയായിതോന്നാം. അങ്ങനെ തടിച്ചുകൂടുന്ന ആളുകളിൽ ഒരു വലിയ ഭൂരിപക്ഷം മദ്ധ്യവയസ്സിനു താഴെയുള്ളവരാണെന്നറിയുന്നതു കുറെക്കൂടെ അർത്ഥവത്താകുന്നു. ഡോക്ടർ ജോൺസിന്റെ സഞ്ചാരവേളയിൽ ക്രിസ്തുമതം സ്വീകരിച്ചു ജ്ഞാനസ്നാനം ഏൽക്കുവാനോ അതല്ലാത്തപക്ഷം ക്രിസ്തുമതം സ്വീകരിക്കണമെന്ന ഉദ്ദേശത്തോടെ അതിനെപ്പററി പഠിക്കുവാനോ കാംക്ഷിക്കുന്നവരായി പ്രത്യേക കാർഡു പൂരിപ്പിച്ച് കൊടുത്തവരുടെ സംഖ്യ 21,390 ആണുപോലും.

ക്രിസ്തുമതപ്രസംഗങ്ങൾ നടക്കുന്ന യോഗങ്ങളിൽ സംബന്ധിക്കുവാൻ 10 മുതൽ 30 വരെ 'യെൻ' കൊടുത്തു ടിക്കററു വാങ്ങിച്ചവരുണ്ടു്. ക്രിസ്തുമതം സ്വീകരിക്കുവാൻ തീരുമാനിച്ചവരുടെ കൂട്ടത്തിൽ ഒരു ഗവർണർ, ഒരു നഗരസഭയുടെ മേയർ, സർവകലാശാലാ പ്രസിഡണ്ടു്, സ്കൂൾമേധാവികൾ, വ്യാപാരികൾ, വിദ്യാർത്ഥികൾ എന്നിവരുൾപ്പെടുന്നു. യുദ്ധത്തിനുമുമ്പ് വാഷിംഗ്ടണിൽ പ്രതിനിധിയായിരുന്ന കുറുസു എന്ന ദേഹം ജപ്പാനു നൽകിയ സന്ദേശത്തിൽ ഇപ്രകാരം കാണുന്നു. "ജപ്പാൻ ക്രിസ്തുമതം സ്വീകരിക്കാത്തിടത്തോളം കാലം ജപ്പാനു ജനാധിപത്യരാജ്യമാകുവാൻ സാദ്ധ്യമല്ല." അങ്ങനെ ജപ്പാൻ ക്രിസ്തുമതം സ്വീകരിക്കുവാനുള്ള സാദ്ധ്യത ഇന്നു വളരെയാകുന്നു എന്നു് അദ്ദേഹം അഭിപ്രാ

കുടുംബപംക്തി

# അനുസരണശീലത്തിന്റെ ലക്ഷ്യം

## സ്വഭാവരൂപീകരണത്തിൽ ശിക്ഷയ്ക്കുള്ള സ്ഥാനം

(എൻ. ഏ. കെ.)

കുട്ടികളിൽ അനുസരണശീലം വളർത്തുന്നതിന് തെറ്റുതിരുത്തണമെന്നുള്ള ഉദ്ദേശത്തിൽ നൽകപ്പെടുന്ന ശിക്ഷകൾക്കു എന്തെങ്കിലും സ്ഥാനമുണ്ടോ? സ്നേഹത്താൽ ഭരിക്കപ്പെടുന്ന ശിക്ഷയ്ക്കു് തീർച്ചയായും സ്ഥാനമുണ്ട്. സ്നേഹത്തിനു് ശിക്ഷിക്കാം. എന്നാൽ സ്നേഹത്തിനു് രക്ഷിക്കാൻ മാത്രമേ ശിക്ഷിക്കാൻ കഴിയൂ. പക്ഷേ സ്നേഹം ചിലപ്പോൾ വളരെ വിചിത്രതരമായ രീതിയിൽ പ്രവർത്തിച്ചെന്നുവരാം. പ്രകൃതിയിൽതന്നെ കർക്കശമായ ചില ശിക്ഷാക്രമങ്ങൾ നമുക്കു കാണുവാൻ കഴിയും. അതുകൊണ്ടു് കുട്ടികളുടെ എല്ലാ ആഗ്രഹങ്ങളും സാധിച്ചുകൊടുക്കുവാൻ സാദ്ധ്യമുള്ളതല്ല. അതവരെ മനസ്സിലാക്കണം. സാധാരണ സാമൂഹ്യജീവിതത്തിൽ കണ്ടുവരുന്ന ഉദാഹരണങ്ങൾ അവരെ കാണിക്കണം. സ്നേഹപൂർവ്വം നൽകപ്പെടുന്ന നിർദ്ദേശങ്ങളേയും നീതിപൂർവ്വം നൽകുന്ന താക്കീതുകളേയും പാടെ അവഗണിച്ച് പ്രവർത്തിക്കുവാനുള്ള ദുശ്ശാഠ്യം കുട്ടികൾ പ്രകടിപ്പിക്കുന്നെങ്കിൽ സന്ദർഭോചിതമായ ശിക്ഷ നൽകുക തന്നെ വേണം. പക്ഷേ നാം മുമ്പു പറഞ്ഞതുപോലെ സ്നേഹത്തിനു് വിവേകപൂർവ്വമായ ശിക്ഷാരീതികൾ ഉണ്ട്.

ഒരു കൊച്ചുകുട്ടി അതിനേക്കാൾ പ്രായംകുറഞ്ഞ ഒരു കൊച്ചുകുട്ടിയെ അടിക്കുന്നെങ്കിൽ ആ കുട്ടിക്കും തദനുസരണമുള്ള ശിക്ഷതന്നെ നൽകുന്നതിൽ തെറ്റില്ല. എന്നാൽ എന്തു കാരണത്താൽ അവനെ ശിക്ഷിച്ചു എന്നു് അവനു ബോദ്ധ്യമാകണം. തന്നേക്കാൾ ബലംകുറഞ്ഞ ഒരാളോടു സഹതാപപൂർവ്വം പെരുമാറുന്നതിനുപകരം ദ്രോഹിച്ചതു ഉചിതമായില്ലെന്നുള്ള നീതിബോധം അവനുണ്ടാവണം. അങ്ങിനെ വരുമ്പോൾ, തങ്ങളേക്കാൾ ശക്തികുറഞ്ഞവരുടെമേൽ ബലപ്രയോഗത്തിനു് മുതിരുകയല്ലാവേണ്ടതെന്നും നേരെമറിച്ച്, ബലഹീനന്മാരോടു സഹതാപവും അനുകമ്പയുമാണ് കാണിക്കേണ്ടതെന്നും സ്വയം ചിന്തിക്കുവാൻ ആ കുട്ടി നിർബന്ധിതനായിത്തീരും.

കുട്ടികളുടെ സ്നേഹത്തിനു് പാത്രമായ ഒരു അദ്ധ്യാപകൻ ശിക്ഷാർഹരായ കുട്ടികൾ അനുഭവിക്കേണ്ട ശിക്ഷ തന്നെത്താൻ അനുഭവിച്ചതായി ഒരു കഥയുണ്ട്. തെറ്റുചെയ്തയാൾ ശിക്ഷയിൽനിന്നു ഒഴിഞ്ഞുവെന്നു് പ്രത്യക്ഷത്തിൽ തോന്നാമെങ്കിലും തെറ്റുകാരനെ ഏറ്റവും അധികം സ്നേഹിച്ച അദ്ധ്യാപകൻ ശിക്ഷ ഏറ്റതിനാൽ അവിടെ ഏറ്റവും അധികം ശിക്ഷിക്കപ്പെട്ടതു് ശിക്ഷാർഹനായ തെറ്റുകാരൻ തന്നെയാണ്. ശിക്ഷ പല രീതിയുണ്ടെന്നുമാത്രം. നാം നൽകുന്ന ശിക്ഷ എന്തായിരുന്നാലും ശിക്ഷയുടെ പരമമായ ഉദ്ദേശം വ്യക്തിപരമായ സ്വാർത്ഥത തിരുത്തുകയും വീട്ടിലുള്ള മറ്റാളുകളുമായി സുദൃഢമായ ഒരു മൈത്രീഭാവം കുട്ടികളിൽ സൃഷ്ടിച്ച് പുഷ്ടിപ്പെടുത്തുകയും ചെയ്യുകയാണ്. നാം വീട്ടിലോ ബാലസംഘങ്ങളിലോ, ലോകത്തിൽ തന്നെയോ ദൈവവുമായിട്ടു തന്നെയോ ശരിയായ ബന്ധം പാലിക്കുകയെന്നുള്ളതിന്റെ അർത്ഥം ഇവ സംബന്ധിച്ചുള്ള നിയമങ്ങളെ സസന്തോഷം അനുസരിക്കുകയെന്നാണ്.

എന്നാൽ നമ്മുടെ പരമമായ ഉദ്ദേശം കുറെ നിയമങ്ങളെ പതിവായി അനുസരിപ്പിക്കുകയെന്നുള്ളതല്ല. നമ്മുടെ കുഞ്ഞുങ്ങളെ ഏറ്റവും വിവേകപൂർവ്വമായ മാർഗ്ഗദർശനഫലമായി ശരിയെന്തെന്നു് ആന്തരികമായി സ്വമേധയാ അവർ കാണുന്നതിനെ അനുസരിക്കാനുള്ള ഒരു കഴിവു അവരിൽ പ്രബലപ്പെടുത്തുകയാണു് നമ്മുടെ ഉദ്ദേശം. മാതാപിതാക്കന്മാർ ഒഴിഞ്ഞുമാറിനിന്നു്, ആന്തരികമായി അവരിൽ ഉണർത്തപ്പെട്ട ഒരു മനസ്സാക്ഷിക്കു് സ്വതന്ത്രമായ വിഹാരം അനുവദിക്കാനുള്ള സന്ദർഭവും പ്രായവും വരുന്നു. അപ്പോൾ മാതാപിതാക്കന്മാർ അതിനു തയാറാവണം. പുറത്തുനിന്നല്ലാതെ അകത്തുനിന്നു തന്നെ അനുസരണത്തിനുള്ള ഒരു നിർബന്ധം അവനെ നയിക്കുമ്പോൾ അവന്റെ സ്വാതന്ത്ര്യം വകവെച്ചു കൊടുക്കാൻ മാതാപിതാക്കൾ സന്നദ്ധരാകണം. ആന്തരികമായ ഈ ദർശനത്തിന്റേയും, പ്രചോദനത്തിന്റേയും ശക്തിയിലാണു് അവന്റെ മതജീവിതത്തിന്റെ യാഥാർത്ഥ്യബോധം ആശ്രയിച്ചു നിൽക്കുന്നതു്. സുപ്രസിദ്ധപണ്ഡിതനായ ഡീൻ ഇഞ്ചിന്റെ കൊച്ചു മകൾ ഒരി

(ശേഷം 8-ാം പേജിൽ)

---

യപ്പെടുന്നു. ഡോക്ടർ ജോൺസ് തന്റെ റിപ്പോർട്ട് ഈ വിധം സമാപിപ്പിക്കുന്നു. 'രണ്ടു കൊല്ലത്തിനകം ജപ്പാനിലേക്കു തിരിയെ പോകുവാൻ ഞാൻ ഒരുങ്ങിക്കൊണ്ടിരിക്കുകയാണ്. കഴിഞ്ഞ 1000 വർഷത്തിനുള്ളിൽ ഇത്ര വലിയ ഒരവസരം സഭകൾക്കു ലഭിച്ചിട്ടില്ല. അങ്ങനെയുള്ള ഒരവസരം എങ്ങനെയാണു ഞാൻ പാഴാക്കുന്നതു്.?'

## അമേരിക്കയിലെ വർദ്ധിതമായ മതതാല്പര്യം

അമേരിക്കയിൽ ജനങ്ങൾ മതകാര്യങ്ങളിൽ കൂടുതൽ താല്പര്യം പ്രദർശിപ്പിച്ചുവരുന്നതായി നിരീക്ഷകർ അഭിപ്രായപ്പെട്ടുകാണുന്നു. സഭയുടെ അംഗത്വം പുലർത്തുന്നവരുടെ സംഖ്യ വളരെ വേഗത്തിൽ വർദ്ധിച്ചുകൊണ്ടാണിരിക്കുന്നതു്. ഇന്നു് അവിടെയുള്ള സഭാംഗങ്ങളുടെ സംഖ്യതന്നെ ഏഴു കോടി എഴുപതു ലക്ഷത്തിൽ പരമാണത്രെ. മതപ്രവർത്തനങ്ങൾക്കു ലഭിക്കുന്ന സംഭാവനകളും വർദ്ധിച്ചുകൊണ്ടാണിരിക്കുന്നതു്. അതുപോലെതന്നെ ദേവാലയത്തിലെ ആരാധനകളിൽ സംബന്ധിക്കുന്നവരുടെ സംഖ്യയും. സുവിശേഷപ്രചരണയത്നങ്ങളിലും ജനങ്ങൾ കൂടുതൽ താൽപ്പര്യം പ്രദർശിപ്പിക്കുന്നുണ്ട്. ഡോക്ടർ റെയിനോൾഡ് നീബുറിന്റെ സാക്ഷി ഇതിനു ഉത്തമ തെളിവാകുന്നു. അദ്ദേഹം അഭിപ്രായപ്പെടുന്നു. "മതാഭ്യസനത്തിനുള്ള ഒരു ഡിപ്പാർട്ടുമെന്റു സൃഷ്ടിക്കുകയോ, ഉള്ളതുതന്നെ വിപുലപ്പെടുത്തുകയോ ചെയ്യാത്ത ഒററ കോളജോ സർവകലാശാലയോ ഇന്നു് അവിടെയില്ല. വർദ്ധിതമായ ഈ മതതാൽപര്യത്തിനു പല കാരണങ്ങളാണുദ്ധരിക്കപ്പെടുന്നതു്. അവയിൽ ഒന്നു് ഇന്നു ലോകം അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്ന അപകടസന്ധിയെപ്പററിയുള്ള ചിന്താഭാരമാണത്രെ. ക്രിസ്തുമതസത്യങ്ങൾ അവതരിപ്പിക്കുന്നതിൽ സഭ നേടിയിട്ടുള്ള വൈദഗ്ദ്ധ്യവും ഒരു കാരണമായി ഉദ്ധരിക്കപ്പെടുന്നുണ്ട്. ഏതായാലും സഭാപ്രവർത്തനങ്ങളിൽ അൽമായക്കാർ പ്രദർശിപ്പിക്കുന്ന താൽപ്പര്യവും ശ്രദ്ധയും പ്രത്യേകം പ്രസ്താവ്യമാകുന്നു.

## വാര പഞ്ചാംഗം

| | മെയ | ഇടവം | ഈയോർ |
|---|---|---|---|
| ഞായർ | 10 | 27 | 28 |
| തിങ്കൾ | 11 | 28 | 29 |
| ചൊവ്വാ | 12 | 29 | 30 |
| ബുധൻ | 13 | 30 | 31 |
| വ്യാഴം | 14 | 31 | 1 |
| വെള്ളി | I5 | 1 | 2 |
| ശനി | 16 | 2 | 3 |

### Thought for the Week

"We are responsible, not only for doing but also for leaving undone: else the servant who hid his Lord's talent in the earth would have escaped condemnation."

Archbishop Whatley.

# THE CHURCH WEEKLY

## മാർപ്പാപ്പായും ഭൂരിപക്ഷഭരണരീതിയും

ഈയിടെ അഖിലലോക ഫെഡറൽ സംഘത്തിൻെറ (World Federalists) പ്രതിനിധിസംഘം മാർപ്പാപ്പാ തിരുമേനിയെ സന്ദർശിക്കുകയുണ്ടായി. ഒരു അഖിലലോക ഭരണസ്ഥാപനത്തെ തിരുമേനി സ്വാഗതം ചെയ്യുന്നുണ്ടെങ്കിലും കേവലം ഭൂരിപക്ഷത്തിൻെറ വോട്ടെടുപ്പു മൂലമുള്ള ഭരണരീതിയെ അദ്ദേഹം അപലപിച്ചതായി റിപ്പോർട്ടു ചെയ്യപ്പെട്ടിരിക്കുന്നു. "ദേശീയവും, ഭരണഘടനാപരവുമായ രംഗങ്ങളിൽ എവിടെയും കണ്ണുമടച്ച സംഖ്യാബലം കൊണ്ടു മാത്രം നിർണ്ണയിക്കുന്ന ഭരണരീതി ദേശീയജീവിതത്തെ ഛിന്നഭിന്നമാക്കിയിരിക്കുന്നു. ഓരോ പൗരനും ഓരോ വോട്ടർ ആണ്. എന്നാൽ ഭൂരിപക്ഷം കൂട്ടിവരുന്നതിൻെറ ഒരു അപ്രധാനഘടകം മാത്രമാണെന്നുള്ളതിൽ കവിഞ്ഞ് അവനു ഒരു സ്ഥാനവുമില്ല. ഒരു വോട്ടു മാത്രം മതി ഒരു വ്യവസ്ഥിതിയുടെ പരിപൂർണ്ണഭേദഗതി വരുത്തുവാൻ. ഒരു വോട്ടർ, വോട്ടറെന്നുള്ള നിലയിൽ നിസ്സാരനാണ്. അവൻ അവൻെറ കുടുംബത്തിലും, അവൻെറ ജോലിയിലും എന്തു സ്ഥാനവും ചുമതലയും വഹിക്കുന്നുവെന്നുള്ളതു് പരിഗണിക്കപ്പെടുന്നതേയില്ല." "സംഖ്യാതത്വ"ത്തെ കൈവെടിയുവാൻ പ്രതിനിധിസംഘത്തെ മാർപ്പാപ്പാ തിരുമേനി ഉപദേശിച്ചതായിട്ടു പത്രങ്ങൾ റിപ്പോർട്ടു ചെയ്യുന്നു. "Work for an international goverment which would be giuded by a healthy social philosophy." (ആരോഗ്യകരമായ ഒരു സാമുദായിക തത്വശാസ്ത്രത്തെ അടിസ്ഥാനമാക്കിയുള്ള ഒരു അന്തർരാഷ്ട്രീയ ഗവർമെൻറിനു വേണ്ടി നിങ്ങൾ പരിശ്രമിക്കുക) എന്നായിരുന്നു തിരുമേനിയുടെ പ്രബോധനം. ജനാധിപത്യ ഭരണസമ്പ്രദായമാണ് ഏററവും ഉത്തമമായ ഭരണരീതിയെന്നു വിശ്വസിക്കപ്പെട്ടു പോരുന്ന ആധുനിക ലോകത്തിൽ റോമൻ കത്തോലിക്കാ സഭയുടെ പരമാധികാരി ചെയ്തിരിക്കുന്ന ഈ പ്രസ്താവന വളരെ "പിൻതിരിപ്പനായി" വിമർശിക്കപ്പെട്ടുമെന്നുള്ളതിനു് തർക്കമില്ല. ഒരു അമേരിക്കൻ പത്രം ഈ പ്രസ്താവനയെ വിമർശിച്ചുകൊണ്ടു പറയുന്നതു് പാപ്പായുടെ ഭരണത്തിൻകീഴിൽ ലോകം മുഴുവൻ വരണമെന്നാണ് പയസ് പന്ത്രണ്ടാം തിരുമേനി നിർദ്ദേശിക്കുന്നതെന്നാണ് അതു വളരെ ഏകപക്ഷീയവും മുൻവിധിയോടുകൂടിയതുമായ ഒരു വ്യാഖ്യാനമാണെന്നു തോന്നുന്നു. കേവലം സംഖ്യാബലത്തെ മാത്രം ആശ്രയിച്ചുള്ള ഭൂരിപക്ഷം എന്തെല്ലാം അനർത്ഥങ്ങളാണ് ലോകചരിത്രത്തിൽ വരുത്തിക്കൂട്ടിവെച്ചിട്ടുള്ളതു്. യേശുക്രിസ്തുവും, ബറബാസും കൂടിയുള്ള തെരഞ്ഞെടുപ്പു മത്സരത്തിൽ ലോകരക്ഷകനായ ദൈവപുത്രനു് ഒററ വോട്ടു കിട്ടിയില്ല. ഒരു പക്ഷെ കുറച്ചുപേർ വോട്ടുചെയ്യാൻ തയാറായിരുന്നെങ്കിൽ തന്നെ ഭൂരിപക്ഷത്തെ ഭയന്നു് അവർ മൗനമായി നിന്നു. ഭൂരിപക്ഷത്തിൻെറ അവിവേകവും അന്യായവുമായ ദുർന്നയങ്ങൾ, ഭൂരിപക്ഷമായതുകൊണ്ടു് നീതീകരിക്കപ്പെടുന്നില്ല. വിശ്വമഹാപണ്ഡിതനായിരുന്ന സോക്രറീസ് ഭൂരിപക്ഷ വോട്ടും പ്രകാരം നിഷ്ഠൂരമായി നിഗ്രഹിക്കപ്പെടുകയാണല്ലോ ചെയ്തതു്. അങ്ങനെ എത്ര എത്ര ചരിത്രസംഭവങ്ങൾ പറയാനുണ്ടു്. ഭൂരിപക്ഷം വോട്ടുചെയ്തതുകൊണ്ടോ, അവരുടെ ആനുകൂല്യമുള്ളതുകൊണ്ടോ, ഒരു രാജ്യത്തു് നീതിയും സൽഭരണവും നടക്കാൻ പോകുന്നില്ല. അതുകൊണ്ടു് ഏററവും ഉത്തമമായ ഭരണരീതി ഭൂരിപക്ഷത്തെ അസ്പദമാക്കിയുള്ളതാണെന്നു് അവകാശപ്പെടാവുന്നതല്ല. എന്നാൽ സംഖ്യാബലത്തിൻെറ ദുർവിനിയോഗത്തിനു് തിരുമേനി നിർദ്ദേശിക്കുന്ന പരിഹാരം അപ്രായോഗികമായി തോന്നുന്നു. ഒരു സോഷ്യൽ ഫിലോസഫി അല്ലെങ്കിൽ സാമൂഹ്യതത്വശാസ്ത്രത്തെ അടിസ്ഥാനപ്പെടുത്തി ഭരിക്കണമെന്നു പറഞ്ഞാൽ ഒരു പക്ഷെ പ്ളേറോ എന്ന തത്വജ്ഞാനി സ്വപ്നം കണ്ട റിപ്പബ്ളിക്കൻ ഭരണമാണോ. രാജ്യത്തിലെ ഉത്തമന്മാരായ ഒരു ചെറിയ സംഘത്തെ കണ്ടുപിടിച്ചു അവരെ ഭരണമേല്പിക്കണമെന്നാണ് ആ ചരിത്രപ്രസിദ്ധനായ തത്വജ്ഞാനി നിർദ്ദേശിച്ചിരിക്കുന്നതു്. അങ്ങനെയുള്ളവരെ കണ്ടുപിടിക്കാനുള്ള ഒരു തെരഞ്ഞെടുപ്പു രീതിയല്ലെ ജനായത്തഭരണ സിദ്ധാന്തത്തിലെ ഭൂരിപക്ഷ തെരഞ്ഞെടുപ്പുസമ്പ്രദായം. ഗവർമെൻറുകളെ നിയന്ത്രിക്കുന്ന രണ്ടു മാർഗ്ഗമേയുള്ളു. ഭൂരിപക്ഷഭരണവും, ന്യൂനപക്ഷ ഭരണവും. ഭൂരിപക്ഷഭരണം, വോട്ടറന്മാരുടെ താൽക്കാലികമായ പ്രലോഭനങ്ങൾക്കു് വിധേയമായി മാറിയും മറിഞ്ഞും വരാം. അതിനും ചില ന്യൂനതകൾ എല്ലാം ഉണ്ടു്. എന്നാൽ ന്യൂനപക്ഷ ഭരണത്തിലും ഇങ്ങനെയുള്ള ദുർന്നയങ്ങളും, നിഷ്ഠൂരമായ പ്രവർത്തനങ്ങളും എത്രയധികം സംഭവിച്ചുവെന്നു വരാം. ഭൂരിപക്ഷഭരണത്തിൽ നടന്നിട്ടുള്ളതിലധികം ന്യൂനപക്ഷ ഭരണം വഷളായിട്ടുള്ളതല്ലെ ലോകചരിത്രത്തിൻെറ അദ്ധ്യായങ്ങൾ മറിച്ചുനോക്കിയാൽ കാണുന്നതു്. എന്നാൽ ഭൂരിപക്ഷരീതിക്കു തീർച്ചയായും ഒരു മെച്ചമുണ്ടു്. ഒരു സമയത്തു് ഒരു ശക്തിക്കു മാത്രമേ ഒരു രാജ്യത്തു പ്രാബല്യമുള്ളൂ. കക്ഷികൾ മാറിവരാമെങ്കിലും നിയന്ത്രണം ഒരു പാർട്ടിയുടെ ചുമതലയായി വരും. ന്യൂനപക്ഷങ്ങൾ ഒരു രാജ്യത്തു് എത്ര എത്ര വരാം. അവരിൽ ആരോഗ്യകരമായ സാമൂഹ്യ തത്വശാസ്ത്രത്തെ ആസ്പദമാക്കി ഏതു ന്യൂനപക്ഷമാണ് നിലകൊള്ളുന്നതെന്നു് വിധിക്കുന്നതു ആരാണ്? ഏതു സംഘമാണ്. ഇങ്ങനെ അനേകം ദുർഘടപ്രശ്നങ്ങൾക്കു പന്ത്രണ്ടാം പയസ് പാപ്പാ തിരുമേനി ഉത്തരം നൽകുന്നില്ല. വോട്ടറന്മാരുടെ വിജ്ഞാനവും വിദ്യാഭ്യാസവും അഭിവൃദ്ധിപ്പെടുത്തുന്നതിൽ ജനായത്ത ഭരണാധികാരികൾ നിരന്തരവും, ഉഗ്രവുമായ പ്രവർത്തനങ്ങൾ നടത്തിയാൽ ഭൂരിപക്ഷ ഭരണത്തിൻെറ ന്യൂനതകൾ ഒട്ടേറെ പരിഹൃതമാകുന്നതാണ്. ഒരു പക്ഷേ കത്തോലിക്കാസഭാ ഭരണ രീതിയായിരിക്കാം മാർപാപ്പാ തിരുമേനിയുടെ മനസ്സിൽ മാതൃകയായി നിൽക്കുന്നതു്. വളരെയധികം ന്യൂനതകൾ വിസ്തരിച്ചാൽ മാത്രമെ ആ അവകാശവാദം വകവച്ചു കൊടുക്കാൻ സാധിക്കൂ. റോമാസഭാ ഭരണചരിത്രവും അത്ര പരിശുദ്ധമല്ലെന്നതാണ് പരമാർത്ഥം. എന്നാൽ തിരുമേനി ചൂണ്ടിക്കാണിക്കുന്ന ഭൂരിപക്ഷന്യൂനത യഥാർത്ഥമാണെന്നും, അതിനു് തിരുമേനി ചൂണ്ടിക്കാണിക്കുന്ന സാമൂഹ്യ തത്വശാസ്ത്രാധിഷ്ഠിതമായ ഒരു ഭരണസംഘം ഉണ്ടാക്കണമെന്നുമുള്ളതു് സമ്മതിക്കാതെ തരമി

പ്രതിവാരപ്രഭാഷണം. The Sermon for the week.

# ന്യായവിധിയുടെ പ്രത്യേകത

"ആ രാത്രിയിൽ രണ്ടുപേർ ഒരു കിടക്കമേൽ ആയിരിക്കും; ഒരുത്തനെ കൈക്കൊള്ളും; മററവനെ ഉപേക്ഷിക്കും. രണ്ടുപേർ ഒന്നിച്ചു പൊടിച്ചുകൊണ്ടിരിക്കും; ഒരുത്തിയെ കൈക്കൊള്ളും; മററവളെ ഉപേക്ഷിക്കും. രണ്ടുപേർ വയലിൽ ഇരിക്കും; ഒരുത്തനെ കൈക്കൊള്ളും; മററവനെ ഉപേക്ഷിക്കും എന്നു ഞാൻ നിങ്ങളോടു പറയുന്നു. അവർ അവനോട്: കർത്താവേ, എവിടെ എന്നു ചോദിച്ചതിന്ന്: ശവം ഉള്ളേടത്തു കഴുകൻ കൂടും എന്നവൻ പറഞ്ഞു."

(വി. ലൂക്കോസ് 17:34—37)

സംഘടനകളുടെയും സംഘടിതപ്രവർത്തനങ്ങളുടേയും കാലമാണിത്. പ്രത്യേകതാല്പര്യങ്ങളും ലക്ഷ്യങ്ങളും ഉള്ള ആളുകൾ അവരുടെ ലക്ഷ്യപ്രാപ്തിക്കായി സംഘടിക്കുക എന്നുള്ളത് സ്വാഭാവികവും ആധുനികലോകത്തിൽ ആവശ്യവുമായിത്തീർന്നിട്ടുണ്ട്. മനുഷ്യനെ ഒരു സാമൂഹ്യജീവിയായിട്ടാണ് ദൈവം സൃഷ്ടിച്ചിരിക്കുന്നത്. മനുഷ്യൻ സാമൂഹ്യജീവിതത്തിൽ വളർച്ച പ്രാപിക്കുകയും പ്രവർത്തനം നടത്തുകയും ചെയ്യണമെന്നുള്ളതാണ് ദൈവഹിതം. കുടുംബം, സമുദായം രാഷ്ട്രം എന്നിവയെല്ലാം ദൈവഹിതത്തിനും മനുഷ്യപ്രകൃതിക്കും അനുയോജ്യമായിട്ടുള്ളവയാണ്. ഒരു വയലിൽ ഒരാളല്ല, രണ്ടുപേർ ജോലിചെയ്യണമെന്നാണ് ദൈവസങ്കല്പം.

എന്നാൽ മനുഷ്യനു സ്വാഭാവികവും ദൈവനിർദ്ദിഷ്ടവുമായ ഈ സംഘടനാമനോഭാവം മനുഷ്യജാതിയെ ഒന്നാകെ വഴിതെററിക്കുവാനും അനാശാസ്യമായ പരിവർത്തനങ്ങൾ വ്യക്തിജീവിതത്തിലും സാമുദായികജീവിതത്തിലും വരുത്തിക്കൂട്ടുവാനും പര്യാപ്തമാണെന്നുള്ളതിന് ആധുനികലോകഗതി സാക്ഷ്യം വഹിക്കുന്നു. സാർവ്വത്രികമായ സാഹോദര്യവും സ്നേഹവും വിസ്മരിച്ചിട്ട് സ്വാർത്ഥതാല്പര്യങ്ങൾക്കായി മനുഷ്യർ ചേരിതിരിഞ്ഞുനിൽക്കുന്നത് ഇന്നെവിടെയും കാണാവുന്ന കാര്യമാണ്. കുടുംബങ്ങളും സമുദായങ്ങളും, രാഷ്ട്രങ്ങളും, സഭകൾ തന്നെയും സ്വന്തതാൽപര്യങ്ങളെ മാത്രം മുൻനിർത്തി അവകാശവാദം നടത്തുകയും വഴക്കുണ്ടാക്കുകയും യുദ്ധത്തിനു പുറപ്പെടുകയും ചെയ്യുക സാധാരണമായിത്തീർന്നിട്ടുണ്ട്. ദൈവഹിതനിർവ്വഹണത്തിനു സഹായകമായിരിക്കുവാൻ ദൈവം ഉദ്ദേശിച്ചിട്ടുള്ള ചെറിയവയും വലിയവയുമായ സംഘടനകൾ സ്വാർത്ഥലാഭത്തിനുള്ള ആയുധങ്ങളായി അധഃപതിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെയുള്ള സംഘടനകൾ അവയിലെ അംഗങ്ങളായ വ്യക്തികളെയും അധഃപതിപ്പിക്കുന്നു: വലിയ സാമൂഹ്യപ്രസ്ഥാനങ്ങളിൽ പലപ്പോഴും വ്യക്തികൾ അവരുടെ ആൽമാക്കളെ നേടുന്നതിനു പകരം നശിപ്പിക്കയാണ് ചെയ്യുന്നത്. വ്യക്തിത്വംപോലും നാമാവശേഷമായിത്തീരാറുണ്ട്. ചില സംഘടനകളിലെ അംഗത്വം മൂലം അവർ നീതീകരിക്കപ്പെടുന്നതായി ചിലർ കരുതുന്നു. കോൺഗ്രസ്സിലോ കമ്മ്യൂണിസ്റ്റ് പാർട്ടിയിലോ ചേർന്നുകഴിഞ്ഞാൽ തങ്ങൾ നീതിക്കും സത്യത്തിനും വേണ്ടി നിലകൊള്ളുന്നവരാണെന്നും തങ്ങളും തങ്ങളുടെ സഖാക്കളും ശരിയായ മാർഗ്ഗത്തിൽക്കൂടി പുരോഗമിച്ചുകൊണ്ടിരിക്കുന്നു എന്നും കൂടുതൽ ചിന്തയ്ക്കോ ചോദ്യത്തിനോ സ്ഥാനമില്ലെന്നും അവർ സങ്കല്പിക്കുന്നു. ഈ മനോഭാവം സഭകളുടെ അംഗത്വത്തിലും വിരളമല്ല. ചിലർ ഏതോ പ്രത്യേക സഭയുടെ അംഗങ്ങളായതുകൊണ്ടോ, മററു ചില സഭകളെയോ അവയുടെ സിദ്ധാന്തങ്ങളെയോ എതിർക്കുന്നതുകൊണ്ടോ മാത്രം നീതിമാർഗ്ഗത്തിൽ ചരിക്കുന്നു എന്നു വിചാരിച്ചുപോകാറുണ്ട്. ഇതൊന്നും മനുഷ്യനെ നീതീകരിക്കുവാനോ നേർവഴിയിൽ നടത്തുവാനോ പര്യാപ്തമല്ല. യേശുക്രിസ്തുവിലുള്ള വിശ്വാസം—അന്തരംഗങ്ങളെ അറിയുന്നവനായ ദൈവത്തോടുള്ള ആന്തരീയമായ ബന്ധം—ഇതുമാത്രമാണ് മനുഷ്യനെ നീതീകരിക്കുന്നത്. ഇതു ശരിപ്പെടാത്തകാലത്തോളം സഭയിലെ അംഗത്വം പോലും സജീവമായിരിക്കയില്ല. മുന്തിരിവള്ളിയിൽ നിന്നു വേർപെട്ട കൊമ്പിന്റെ നില മാത്രമേ അങ്ങനെയുള്ളവർക്കുള്ളു.

ക്രിസ്തുമതം വെളിപ്പെടുത്തിയിട്ടുള്ള പ്രധാനസത്യങ്ങളിൽ ഒന്ന് മനുഷ്യന്റെ വ്യക്തിമാഹാത്മ്യം എന്നുള്ളതാണ്. ദൈവം ഓരോരുത്തരെയും പേർ ചൊല്ലിവിളിക്കുകയും സ്നേഹിക്കുകയും കരുതുകയും സംരക്ഷിക്കുകയും ചെയ്യുന്നു. നമ്മുടെ തലയിലെ രോമങ്ങൾപോലും എണ്ണപ്പെട്ടിരിക്കുന്നു. ഈ വലിയ ലോകത്തിലെ ബഹളങ്ങൾക്കും ജനബാഹുല്യത്തിനും വിപത്തുകൾക്കും ഇടയിൽ മനുഷ്യന്റെ സുരക്ഷിതത്വവും സമാധാനസങ്കേതവും സ്ഥിതിചെയ്യുന്നത്. സ്നേഹസമ്പൂർണ്ണനും സർവ്വശക്തനുമായ ദൈവത്തിന്റെ വ്യക്തിഗണനയിൽ മാത്രമാണ് മനുഷ്യന്റെ നിസ്സാരതാബോധത്തിനും തജ്ജന്യമായ ബലഹീനതക്കും ഉള്ള ഏക പ്രതിവിധിയും അതു മാത്രമാണ്. ഓരോ മനുഷ്യനും ദൈവത്തിന്റെ നോട്ടത്തിൽ വിലയേറിയവനാണ്; ഓരോരുത്തരേക്കൊണ്ടും ദൈവത്തിനാവശ്യമുണ്ട്.

എന്നാൽ ദൈവം ചിലരെ തെരഞ്ഞെടുക്കുന്നു; ചിലരെ ഉപേക്ഷിക്കുന്നു. ഒരു കിടക്കമേൽ കിടക്കുന്ന രണ്ടു പേരിൽ ഒരാളെ; ഒരു തിരികല്ലിൽ പൊടിച്ചുകൊണ്ടിരിക്കുന്ന രണ്ടു സ്ത്രീകളിലും, ഒരു വയലിൽ ജോലിചെയ്തുകൊണ്ടിരിക്കുന്ന രണ്ടു പുരുഷന്മാരിലും ഓരോരുത്തരെ മാത്രം തെരഞ്ഞെടുക്കുന്നു. നാം ഒരേ ഒരു പുണ്യപ്രവൃത്തിയിൽ ഏർപ്പെട്ടിരുന്നതുകൊണ്ടോ, ഒരേ ഒരു സംഘടനയിൽ അംഗങ്ങളായിരുന്നതുകൊണ്ടോ ഒരേ ഒരു കുടുംബത്തിലോ സഭയിലോ ജനിച്ചു വളർന്നതുകൊണ്ടോമാത്രമായില്ല. നമ്മുടെ യഥാർത്ഥമായ വിലയും നിലയും അറിയുന്നതു ദൈവം മാത്രമാണ്. ആ അറിവിനാൽ ദൈവം നമ്മെ വിധിക്കുകയും വേർതിരിക്കുകയും വിനിയോഗിക്കുകയും ചെയ്യും. ദൈവം മാത്രമറിയുന്ന നമ്മുടെ രഹസ്യജീവിതത്തിന്റെ, നമ്മുടെ ഹൃദയത്തിന്റെ നിലയിലാണ് എല്ലാം ആശ്രയിച്ചിരിക്കുന്നത്. നാം തന്നെയാണ് നമ്മുടെ സ്വർഗ്ഗവും നരകവും സൃഷ്ടിക്കുന്നതെന്നുള്ളത് ഏററവും പരമാർത്ഥമാണ്. നമ്മുടെ ജീവിതത്തിന്റെ സ്വഭാവവും ഭാവിയും നിർണ്ണയിക്കുന്നതു നമ്മുടെ രഹസ്യമായ ചിന്താഗതികളും, ആത്മീയമായ ജയാപജയങ്ങളുമാണ്. നമ്മുടെ ഹൃദയം ദൈവഹിതത്തിൽ ഉറച്ചാണോ നിൽക്കുന്നതെന്ന് ഓരോദിവസവും ഓരോ കാര്യങ്ങളിലും നാം ആരാഞ്ഞുകൊണ്ടിരിക്കണം. ദൈവം ചിലരെ പ്രത്യേക പദവികളോ ബഹുമതിയോ നൽകി അനുഗ്രഹിക്കുന്നതു നമ്മുടെ നോട്ടത്തിൽ നീതിവിരുദ്ധമായി തോന്നിയേക്കാം. എന്നാൽ ഒരു മനുഷ്യന്റെ അർഹതയെ

---

ല്ല. എന്നാൽ അതിനുള്ള മാർഗ്ഗം ഭൂരിപക്ഷസംഖ്യാബലത്തെ അവഗണിക്കുകയല്ല, ഓരോ വോട്ടർക്കും ആ സാമൂഹ്യതത്വ ധർമ്മത്തെ അസ്പദമാക്കിയുള്ള വോട്ടു നൽകാനുള്ള കർത്തവ്യബോധം നൽകുകയാണു വേണ്ടതു്. അഖിലലോക ഗവർമ്മെൻറു വരുന്നതിനു മുമ്പ് ലോകവ്യാപകമായ ഒരു വിദ്യാഭ്യാസ സംരംഭമാണു നടക്കേണ്ടതു്. ഇന്നത്തെ ലോകത്തിൽ ഭൂരിപക്ഷ സമ്മതിദാനം ഒരു സംരക്ഷണ വ്യവസ്ഥയാണെന്നുള്ളതിനു സംശയമില്ല.

# വിശ്വദീപം

## കർമ്മകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻതരകൻ)

### നാനാരോഗശാന്തി

ഭൂതബാധയൊഴിച്ചു കഴിഞ്ഞു
ഭൂതിദായകൻ പള്ളിയിൽനിന്നും
ശിഷ്യനാകും ശിമോൻെറ ഗൃഹത്തിൽ
വിശ്രമിക്കുവാൻ മന്ദം ഗമിച്ചു.
തത്ര പൂകവെ ശീമോൻെറ ശ്വശ്രു
ചിത്തരോഗത്തിൽ വാഴ്‌വതു കണ്ടു.
സത്വരം ക്രിസ്തുദേവൻ സ്വകീയ
പൊൽക്കരം കൊണ്ടാമങ്കയെത്തൊട്ടു.
രോഗമേലാത്ത ജീവിയേപ്പോലാ—
പ്പുണ്യനാരി നടക്കുകയായി.
കാട്ടുതീക്കണക്കീ സ്വദിശേഷ—
മെട്ടുദിക്കിലും ചെന്നങ്ങുമുട്ടി.
രോഗബാധിതരായിരമായി
രോഗശാന്തിക്കുവേഗമണഞ്ഞു.
ഭൂതബാധിതാക്രോശവും, രോഗ—
ബാധിതന്മാർ തൻനാദവും കേട്ടു,
ഹൃത്തലിഞ്ഞസുരാൽമജനോരോ
മർത്ത്യനും സുഖം നൽകി മുറ്റും.
മൃത്യുവക്ത്രത്തിലാണ്ടുകിടന്ന
മാനവർ മുക്തരായ് നൃത്തമാടി.
കുഷ്ഠമാന്നവർ പണ്ടേതിലേററം
പുഷ്ടിപൂണ്ട ശരീരം ധരിച്ചു.
കാലുപോയോർക്കു കാലുകളുണ്ടായ്
കൈകളററവർക്കുണ്ടായി കൈകൾ.
കണ്ണുപോയോർക്കു കാഴ്ചയുണ്ടായി
കർണ്ണമററവർക്കുണ്ടായി കർണ്ണം.
വാതബാധമുഴുത്തുകിടന്നോർ
പ്രീതിപൂണ്ടു നടന്നു കൂത്താടി.
രോഗശാന്തിവരുത്തി വരുത്തി
ക്ലാന്തഗാത്രനായ്ത്തീർന്നാസുരേശൻ.

### വിശ്രമഭംഗം

വിശ്രമത്തിനായ് "ഗന്നസരേത്തിൽ"
വിശ്വനായകൻ മന്ദം ഗമിച്ചു.
രാത്രിയിൽ തത്രമൈതാനഭൂവിൽ
പ്രാർത്ഥനയിൽ മുഴുകി മഹേശൻ.
പിന്നെയും സുഖപ്രാപ്തിക്കുമർത്ത്യ—
വൃന്ദം, തന്നുടെ ചുററിലുംകൂടി.
ഗാത്രശാന്തിക്കു പിന്നെയും നാഥൻ
യാത്രയായ് മറുദിക്കിനെ നോക്കി.
വേദവാക്യത്തിൻ സാരം ഗ്രഹിക്കാൻ,
സാദരം നിജപാദം തലോടാൻ,
രോഗമൊക്കെയും പാടെ നശിക്കാൻ
ശോകമൊക്കെയും മാഞ്ഞു മറയാൻ
മർത്ത്യലക്ഷങ്ങൾ പിന്നെയും ചെന്നു
ക്രിസ്തുനാഥൻെറ ചുററിലും കൂടി.
ശാന്തതയ്ക്കിടം കിട്ടായ്കമൂലം
ക്ലാന്തഗാത്രനൊരേകാന്തഭൂവിൽ
ചെന്നിരുന്നു തൻ താതപദാബ്ജം.
മുന്നിൽ ദർശിച്ചു ധ്യാനത്തിലാണ്ടു.

---

അറിഞ്ഞു വിധിക്കുവാൻ ദൈവത്തിനല്ലാതെ നമുക്കു കഴിയുന്നതല്ല എന്നു നാം ധരിക്കണം. മേൽ ഉദ്ധരിച്ചിട്ടുള്ള കർത്താവിൻെറ വചനങ്ങൾ ശിഷ്യന്മാരെ പരിഭ്രാന്തചിത്തരാക്കി. അവർ "കർത്താവേ, എവിടെ?" എന്നു ചോദിച്ചു. ഉത്തരമായി കർത്താവു പറഞ്ഞതു് "ശവം ഉള്ളേടത്തു കഴുകൻ കൂട്ടം" എന്നാണു്. ഉയരത്തിൽ പറക്കുന്ന കഴുകൻ ചീഞ്ഞു നാറിയ ശവം കണ്ടുപിടിക്കുന്നതുപോലെ, സ്വർഗ്ഗസ്ഥനായ ദൈവം നമ്മുടെ ജീവിതത്തിൻെറ ചീഞ്ഞു നാറിയ സ്ഥാനങ്ങൾ കണ്ടുപിടിക്കുന്നു. നമ്മിലുള്ള നന്മതിന്മകൾ ദൈവം അറിയുന്നു. അതനുസരിച്ചു ദൈവം നമ്മെ വിധിക്കുന്നു. ദൈവത്തിൻെറ വിധിയ്ക്കു കീഴ്പ്പെടാതെ നമുക്കു് ഗത്യന്തരമില്ല. ക്രൂശിക്കപ്പെട്ട കർത്താവിനോടു സംയോജിച്ചു് നമ്മുടെ പാപങ്ങളിന്മേലുള്ള ദൈവത്തിൻെറ വിധി നാം സസന്തോഷം സ്വീകരിക്കണം. അതാണു് നമ്മുടെ നീതീകരണത്തിനുള്ള ഏക മാർഗ്ഗം. അങ്ങനെ നാം ദൈവത്തിൻെറ തെരഞ്ഞെടുപ്പിനു പാത്രീഭവിക്കട്ടെ.

---

(5-ാം പേജിൽനിന്നു തുടർച്ച)

കൽ ഇപ്രകാരം പറയുകയുണ്ടായി. "അച്ചാ! അച്ചനു വിരോധമില്ലെങ്കിൽ ഞാൻ ദൈവവുമായി തനിച്ചു അൽപ്പസമയം ചെലവഴിയ്ക്കുവാൻ ഇഷ്ടപ്പെടുന്നു" ഈ സ്വകാര്യധ്യാന സമയത്തിനെന്നപോലെ സ്വാതന്ത്ര്യത്തിനുമുള്ള അവകാശം കുട്ടികൾക്കു് നിഷേധിക്കരുതു്. അറിയുന്ന ഏററവും ഉത്തമമായ സംഗതികൾ അഭിമാനകരമായി ചെയ്യണമെന്നുള്ള ഒരു തീരുമാനശക്തി പ്രായേണ പതിനൊന്നാം വയസ്സിലാണു് പ്രത്യക്ഷപ്പെടുന്നതു്. ഒരു ആൺകുട്ടിയൊ, പെൺകുട്ടിയൊ ഈ ദശയിലെത്തുമ്പോൾ, ദൈവത്തിൻെറ വ്യാപകമായ കുടുംബബന്ധങ്ങളിലേക്കു അവർ പ്രവേശിക്കുകയാണു്. ദൈവത്തെ അനുസരിക്കുവാനുള്ള ഒരു സന്നദ്ധതയും, ഭയരഹിതമായ ഒരു ദൈവാശ്രയവും സമാരംഭിക്കുന്നു. അതാണു് എല്ലാ മതോപദേശത്തിൻെറയും ശിക്ഷണപരിപാടികളുടെയും പ്രപരമമായ ലാക്കു്.

## സൺഡേസ്കൂൾ വാർഷികം

വടക്കൻമണ്ണൂർ സെൻറ് തോമസ്, അരീപ്പറമ്പു് സെൻറു് മേരീസ് എന്നീ സൺഡേസ്കൂളുകളുടെ സംയുക്ത വാർഷികം ബ. അലക്സ്പ്പറമ്പിൽ യാക്കോബ് കത്തനാരുടെ അദ്ധ്യക്ഷതയിൽ നടന്നിരിക്കുന്നു. തദവസരത്തിൽ ഏബ്രഹാം കോര ബി. എസ്സ്സി. അവർകളുടെ പ്രസംഗവും ഉണ്ടായിരുന്നു.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. മർക്കോസ് 2. 1—12.

മ്ശിഹാ ബന്ധിതർക്ക് വിടുതലും പീഡിതർക്ക് മോചനവും നൽകും എന്ന് പ്രതീക്ഷിക്കപ്പെട്ടിരുന്നു. എങ്കിലും യഹൂദന്മാർ അതു് കേവലം ഭൗതികാടിസ്ഥാനത്തിലാണു വ്യാഖ്യാനിച്ചതു്. അതുകൊണ്ടു് പാപത്തിൽനിന്നുള്ള വിടുതൽ ഉദ്ദേശിക്കപ്പെടുന്നു എന്നു് ഗ്രഹിപ്പാൻ അവർക്കു് കഴിയാതെ പോയി. അവർ തന്മൂലം കർത്താവിന്റെ വചനങ്ങൾ ദൈവദൂഷണമായിട്ടേ പരിഗണിച്ചുള്ളു. എന്നിരുന്നാലും പാപത്തിന്മേലും പാപത്തിന്റെ ശക്തിയാൽ ബന്ധിതനായ മനുഷ്യന്റെമേലും തനിക്കുള്ള ശക്തി യേശു ഈ അൽഭുതപ്രവൃത്തിമൂലം വളരെ വ്യക്തമായി അവർക്കു കാണിച്ചുകൊടുത്തു.

ജനക്കൂട്ടം നിമിത്തം ആ തളർവാതരോഗിക്കു് യേശുവിനെ സമീപിക്കുവാൻ കഴിഞ്ഞില്ല. ആ കാര്യത്തിൽ എന്തെങ്കിലും ചെയ്യുവാൻ അവൻ അപ്രാപ്തനുമായിരുന്നു. ക്രിസ്തുവിന്റെ സന്നിധിയിലേക്കു അവനെ ആനയിച്ചതും അവന്റെ സ്നേഹിതന്മാരായിരുന്നു. പാപബന്ധത്തിൽ ഇരിക്കുന്നവരെ ക്രിസ്തുസന്നിധിയിലേക്കാനയിച്ചു് അവരെ ബന്ധനവിമുക്തരാക്കുവാൻ മാതാപിതാക്കൾക്കും മിത്രങ്ങൾക്കും കഴിയുന്നതാണു്. മറ്റുള്ളവർക്കുവേണ്ടി മദ്ധ്യസ്ഥത അർപ്പിക്കേണ്ട ആവശ്യം എത്ര അധികമെന്നു് ഈ സംഭവം നമ്മെ ഓർമ്മിപ്പിക്കുന്നു.

ചൊവ്വാ. മക്കോസ് 2. 13—22.

ക്രിസ്തുവിന്റെ ശിഷ്യത്വം ക്രിസ്തുവിനോടുള്ള വ്യക്തിപരമായ ബന്ധത്തിലാണടിസ്ഥാനപ്പെടുത്തിയിരിക്കുന്നതു്. അതുകൊണ്ടു് ക്രിസ്തുവിന്റെ എല്ലാ ശിഷ്യന്മാരോടും അവൻ പറയുന്നതു് "എന്നെ അനുഗമിക്കുക" എന്നാണു്. ആ ആഹ്വാനം നമ്മെ എവിടേക്കു് നയിക്കുന്നു എന്നു് നാം അറിയുന്നില്ല. ക്രിസ്തുശിഷ്യന്മാർ ഏററവും അപ്രതീക്ഷിതമായ സംഘത്തിലും കണ്ടെന്നുവരാം. പരീശന്മാരെപ്പോലെ, അനുഷ്ഠാനങ്ങൾകൊണ്ടു് സംതൃപ്തരായി കഴിയുന്നവരെകൊണ്ടല്ല; തങ്ങളുടെ കുറവുകളെകുറിച്ചു് ബോധമുള്ളവരെകൊണ്ടേ ക്രിസ്തുവിനു് വല്ലതും ചെയ്യുവാൻ കഴിയൂ.

ക്രിസ്തുവിനെ കണ്ടെത്തുന്നവർ ആ ആഹ്ളാദത്തിൽ അനുഷ്ഠാനങ്ങൾ വല്ലതും വിസ്മരിച്ചു എന്നുവരാം. എന്നാൽ അനുഷ്ഠാനങ്ങൾക്കല്ല ക്രിസ്തുവിനെ അനുഗമിക്കുന്നതിനാണു പ്രാഥമ്യം നൽകേണ്ടതെന്നു് പ്രത്യേകം സ്മരിക്കണം. എന്നുതന്നെയല്ല മതപരമായ അനുഭൂതികളേയും അനുഭവങ്ങളേയും മാമൂലിൽ ബന്ധിക്കുവാൻ ശ്രമിക്കുന്നതു് കേവലം ഭോഷത്വമായിരിക്കും. ക്രിസ്തുവിനെ കണ്ടെത്തിയവൻ, ക്രിസ്തു അവനിൽ ജീവിക്കുന്നു എന്നവൻ ഒരു പുതിയ സൃഷ്ടിയാണു്. ക്രിസ്തുവിൽനിന്നു് പുതിയ ജീവനും പുതിയ ആത്മാവും പ്രാപിക്കുവാൻ തക്കവണ്ണം ക്രിസ്തുവിനെ അനുഗമിക്കുവാനുള്ള കൃപക്കായി നമുക്കു പ്രാർത്ഥിക്കാം.

ബുധൻ. മർക്കോസ്. 2. 23—3: 6

ദൈവേഷ്ടനിർവ്വഹണത്തിനനുസരണമായി മാത്രം ശാബതാചരണം പാലിക്കുവാൻ തനിക്കുള്ള അവകാശം നമ്മുടെ കർത്താവു് ഇവിടെ പ്രഖ്യാപിക്കുന്നു. അവിടുന്നു ശാബത്തിന്നും അതുപോലെതന്നെ ഇതരമതാനുഷ്ഠാനങ്ങൾക്കും കർത്താവാകുന്നു. ദൈവദൃഷ്ടിയിൽ മതപരമോ, മതപരമല്ലാത്തതോ ആയ ഏതു് സ്ഥാപനങ്ങളെക്കാളും ആചാരങ്ങളേക്കാളും വിലയേറിയതാണു് മനുഷ്യന്റെ ശാരീരികവും ആത്മീകവുമായുള്ള ആരോഗ്യം. അതുകൊണ്ടു് ശാബത്ത് ലംഘിച്ചിട്ടുപോലും ഒരുവനു് സൗഖ്യം പ്രദാനം ചെയ്യുന്നതിൽ കർത്താവു് തെറെറാന്നും കണ്ടില്ല. എന്നുതന്നെയല്ല ശാബത്ത് ലംഘനം എന്ന നിലയിൽ അവർ ഉന്നയിച്ച രണ്ടു സംഭവങ്ങളും ശാബതാചരണത്തിന്റെ യഥാർത്ഥലക്ഷ്യത്തെ തെററിച്ചുമില്ല. മതാനുഷ്ഠാനങ്ങൾക്കു് അവയുടെ ലക്ഷ്യം വിസ്മരിച്ചു് നാം പ്രാധാന്യം കല്പിക്കാറുണ്ടോ? ദൈവേഷ്ടനിർവ്വഹണത്തിൽ തനിക്കു് യാതൊന്നും ബാധകമായി നിൽക്കുവാൻ കർത്താവു് സമ്മതിച്ചില്ല. അതിനുവേണ്ടി എതിർപ്പും മരണവും താൻ കൈവരിക്കുകയും ചെയ്തു.

വ്യാഴം മർക്കോസ്. 3. 7—19.

കർത്താവു് തന്റെ പരസ്യശുശ്രൂഷയുടെ ഒരു പുതിയ ഘട്ടത്തിലേക്കു പ്രവേശിക്കുകയാണു്. ഈ ഘട്ടം മുതൽ അവിടുത്തേക്കു് പരീശന്മാരുടേയും ഹേരോദ്യരുടേയും എതിർപ്പു് അഭിമുഖീകരിക്കേണ്ടിവന്നു. (3· 6). എന്നാൽ അവരുടെ പ്രതികൂലശ്രമങ്ങളെല്ലാമുണ്ടായിരുന്നിട്ടും ദേശമെങ്ങുനിന്നും വലിയ പുരുഷാരം തന്റെ സമീപത്തേക്കു വരികയാണു ചെയ്തതു്. ഇങ്ങനെ തന്റെ സേവനപരിധി വർദ്ധിച്ചപ്പോൾ അതിനു് സഹപ്രവർത്തകരെ തെരഞ്ഞെടുക്കേണ്ടതാവശ്യമായിത്തീർന്നു. അവരെ ആ ജോലിയിൽ ചുമതലപ്പെടുത്തുകയും ചെയ്തു. അവിടുന്നാരംഭിച്ച ജോലിയുടെ ഭാവി മുഴുവൻതന്നെ കർത്താവു് ആ ശിഷ്യന്മാരെ വിശ്വസിച്ചു് അവരിൽ അർപ്പിക്കുകയാണു ചെയ്തതു്. കർത്താവു തനിക്കു ബോധിച്ചവരെ തെരഞ്ഞെടുത്തു് എന്നും അവരിൽ തന്നെ ഒരുവൻ ആ തെരഞ്ഞെടുപ്പിന്റെ മാഹാത്മ്യം അറിയാതെ വഴിതെററിപ്പോയി എന്നുള്ളതും സൂക്ഷിക്കുക. ദൈവം നമ്മെ എപ്പോഴെങ്കിലും വിളിച്ചാൽ ആ ആഹ്വാനം സ്വീകരിപ്പാൻ നാം സന്നദ്ധരായിരിക്കണം. അതോടൊപ്പം നമ്മുടെ ജീവിതം മുഖേന കർത്താവിനെ പ്രതിഫലിപ്പിക്കുന്നതിന്നനുസരണമായിട്ടേ നമ്മുടെ സേവനം പ്രയോജനപ്പെടുകയുള്ളു എന്നു് നാം ഓർത്തിരിക്കുകയും ചെയ്യേണ്ടതാണു്.

വെള്ളി. മർക്കോസ് 3: 20—30.

തന്റെ സേവനപരിധി വിപുലമായപ്പോൾ രണ്ടു വിധത്തിലുള്ള പ്രത്യാഘാതങ്ങളാണു് അതുളവാക്കിയതു്. വിശ്രമമറിയാതെയുള്ള തന്റെ സേവനം കണ്ട ചാർച്ചക്കാർ അവനു ബുദ്ധിഭ്രമമുണ്ടു എന്നു് അഭിപ്രായപ്പെട്ടു. ലോകസാധാരണമായ മാനദണ്ഡത്തിനുപരിയായ ജീവിതം സ്വന്ത ജനങ്ങൾപോലും മനസ്സിലാക്കി എന്നു വരുന്നതല്ല. എന്നാൽ ദൈവത്തിനുവേണ്ടി നമ്മുടെ ശക്തിക്കും അതിനപ്പുറവും പരിശ്രമിക്കുകയും അഭൗമിക മാനദണ്ഡങ്ങൾക്കായി നില കൊള്ളുകയും ചെയ്യുന്നവർക്കേ ദൈവേഷ്ടം പ്രവർത്തിപ്പാൻ സാദ്ധ്യമാകൂ. കർത്താവിന്റെ ശത്രുക്കൾ കർത്താവു് ഈ പ്രവർത്തികളെല്ലാം ചെയ്യുന്നതു് ദുഷ്ടാത്മശക്തികൊണ്ടാണെന്നു് അഭിപ്രായപ്പെട്ടു. അവരുടെ മനോഭാവത്തെ കർത്താവു് വളരെ നിശിതമായ ഭാഷയിൽ വിമർശിക്കുന്നതായി നാം ഇവിടെ വായിക്കുന്നു. പ്രത്യക്ഷമായി അറിയാവുന്ന കാര്യംഅതിനു നേരെ വിപരീതമായതരത്തിൽ വ്യാഖ്യാനിക്കുന്നതിനു് മുതിരുന്നവർക്കു് പിന്നീടു ദൈവത്തിങ്കലേക്കു് വരുവാനുള്ള സാദ്ധ്യത ഇല്ലാതെ പോകുന്നു എന്നാണു് കർത്താവു പറയുന്നതു്. സാധാരണ കണ്ടുവരാറുള്ള രണ്ടുവിധമനോഭാവമാണു് ഇവിടെ ചിത്രീകരിക്കപ്പെട്ടിരിക്കുന്നതു്. ഇവ രണ്ടിൽനിന്നും നാം നമ്മെതന്നെ സൂക്ഷിക്കേണ്ടതത്രെ.

ശനി. മക്കോസ് 3. 31—4: 1—5

തന്റെ മാതാവിനോടും സഹോദര

# വൈദികനും വിശുദ്ധ കുമ്പസാരവും

## ചോദ്യങ്ങൾ ചോദിക്കുന്നതിൽ പുരോഹിതൻ പാലിക്കേണ്ട നിഷ്കർഷ

(III)

(ഹ്യൂബെർട്ട് എസ്സ് ബോക്സ് എഴുതിയ ഒരു ലേഖനത്തെ ആശ്രയിച്ച്)

അവശ്യത്തിലധികമായ വിവരങ്ങൾ ചോദിക്കുവാൻ വൈദികൻ തുനിയരുതാത്തതാണെങ്കിലും അവശ്യമായ വിവരങ്ങൾ ചോദിക്കുവാനും അറിവാനും വൈദികനവകാശമുണ്ട്. കുമ്പസാരം പൂർണ്ണമായിരിക്കേണ്ടതുകൊണ്ട്, ഒരുവന്റെ കുമ്പസാരം പൂർണ്ണമായിട്ടില്ല എന്ന് വൈദികനു തോന്നുന്നപക്ഷം അതേപ്പറ്റി ചോദിക്കാവുന്നതാണല്ലോ. കുമ്പസാരസംബന്ധമായി പരിശീലനം ലഭിക്കുകയും സൂക്ഷ്മതയോടുകൂടെ കുമ്പസാരിക്കുകയും ചെയ്യുന്നവരോട് ചോദ്യം ചോദിക്കേണ്ട ആവശ്യമില്ല. എന്നാൽ കുമ്പസാരിക്കുവാൻ വരുന്ന ആൾ താൻ ചെയ്തിട്ടുള്ള ഗൗരവതരമായ പാപങ്ങളുടെ സ്വഭാവം, എണ്ണം ഇവ പറയാതിരിക്കുകയോ, ആ ആളിന്റെ യഥാർത്ഥ ഭാവത്തെപ്പറ്റി വൈദികനു സംശയമുണ്ടാകുകയോ ചെയ്യുന്നപക്ഷം പൂർണ്ണമായ ഒരു കുമ്പസാരം നടത്തുന്നതിനും യഥാർത്ഥമായ അനുതാപം ഉളവാകുന്നതിനുമായി ചോദ്യം ചോദിക്കുകതന്നെ ചെയ്യണം. അതിനുശേഷമേ വിശുദ്ധീകരണം നൽകാവൂ.

ഈ കൃദാശ ഒരു ഭാരമോ ദോഷകരമോ ആകാതിരിക്കുവാൻ സൂക്ഷിക്കേണ്ടതാകയാൽ വൈദികൻ ചോദ്യങ്ങൾ ചോദിക്കുന്നത് വളരെ കരുതലോടും സൂക്ഷ്മതയോടും കൂടെ മാത്രം ചെയ്യേണ്ടതാകുന്നു. അതുനിമിത്തം കൂടുതൽ ചോദ്യങ്ങൾ ചോദിച്ച് അബദ്ധം കാണിക്കുന്നതിനേക്കാൾ ഉത്തമം ചോദ്യം കുറഞ്ഞുപോകുന്നതുകൊണ്ടുള്ള അബദ്ധം സംഭവിക്കയായിരിക്കും. അനാവശ്യവും ബുദ്ധിപൂർവ്വമല്ലാത്തതുമായ ചോദ്യങ്ങൾ ചോദിക്കുന്നതുമൂലം കുമ്പസാരാർത്ഥം വന്നിരിക്കുന്ന ആളിന് കുമ്പസാരത്തെപ്പറ്റി തന്നെ വിരസത ഉളവാക്കുകയും ഒരുപക്ഷേ പാപം ചെയ്യുന്നതിനുതന്നെ പ്രേരിപ്പിക്കപ്പെടുകയുമായിരിക്കും ചെയ്യുന്നത്. പാതിവ്രത്യത്തെ സ്പർശിക്കുന്ന ചോദ്യങ്ങൾ വളരെ വളരെ സൂക്ഷ്മതയോടെ മാത്രമേ ചോദിക്കാവൂ. ആ വിഷയം സംബന്ധിച്ച് ചോദ്യം ചെയ്യേണ്ടത് ആവശ്യമായിരുന്നാൽ തന്നെയും പൊതുവായ ചോദ്യങ്ങൾ കൊണ്ട് ആരംഭിക്കാവൂ. കുമ്പസാരിക്കുന്ന ആളിന്റെ പ്രായത്തെപ്പറ്റി ഒരു ധാരണ ഉണ്ടായിരിക്കുകയും ചെയ്യണം. കുമ്പസാരിക്കുന്നവൻ ദോഷകരമായ ചിന്തകൾക്ക് പ്രേരിതനായിട്ടുണ്ടോ എന്ന് ആരായാവുന്നതാണ്. അതിനു നിഷേധരൂപത്തിൽ മറുപടി ലഭിക്കുന്നപക്ഷം ഒരു കാരണവശാലും കൂടുതൽ ചോദ്യം ചോദിക്കരുത്. പാപകൃത്യത്തിൽ പങ്കാളിയായി നിന്നവന്റെ പേര് ചോദിക്കുവാൻ പാടില്ലാത്തതാകുന്നു. എന്നാൽ പാപത്തിന്റെ പ്രകൃതത്തെപ്പറ്റിയുള്ള അന്വേഷണം ആവശ്യവുമാണ്.

കുമ്പസാരത്തിനു വരുന്ന ആൾ തന്നെത്തന്നെ കുറ്റക്കാരനെന്നു പരിഗണിച്ചുകൊണ്ടാണല്ലോ വരുന്നത്. അതുകൊണ്ട് തനിക്കു അനുകൂലമായോ പ്രതികൂലമായോ എന്തു പറഞ്ഞാലും അത് വിശ്വസിക്കുകയാണ് ചെയ്യേണ്ടത്. അനുതാപി അവന്റെ മനസ്സാക്ഷി അവനെ ഭേദിക്കുന്ന കുറ്റങ്ങൾ ഏറ്റുപറയുവാനേ ആവശ്യമുള്ളു. ആ സത്യം കുമ്പസാരം കേൾക്കുന്ന ആൾ ഗ്രഹിച്ചിരിക്കേണ്ടതാണ്. വൈദികന്റെ മനസ്സാക്ഷിയനുസരിച്ച് ഏറ്റുപറയാൻ ആ ആളിനു കടപ്പാടില്ല. എന്നാലും ചിലപ്പോൾ കുമ്പസാരിക്കുന്ന ആൾ കള്ളം പറഞ്ഞെന്നുവരാം. അതിനു പ്രധാനമായി മൂന്നുകാരണങ്ങളാണ് പ്രേരകമായി തീരുന്നത് (1) ചില പാപങ്ങളുടെ സ്വഭാവം വെളിപ്പെടുത്തുന്നതിലുള്ള ലജ്ജ (2) വൈദികനു തന്നെപ്പറ്റി ബഹുമാനം കുറഞ്ഞുപോയേക്കുമെന്ന ആശങ്ക (3) ശാസനയെപ്പറ്റിയുള്ള ഭയം. അങ്ങനെയുള്ളവരുടെ കാര്യത്തിൽ പ്രത്യേക ശ്രദ്ധ ആവശ്യമായിരിക്കും.

“അനുഭവസമ്പന്നനായ ഒരു വൈദികൻ ജാഗ്രതയോടെ പ്രവർത്തിക്കുന്നപക്ഷം മേല്പറഞ്ഞപ്രകാരമുള്ള ആളുകൾക്ക് എത്ര അത്ഭുതകരമായ സഹായമാണ് ചെയ്യുവാൻ കഴിയുന്നതെന്നു വിവരിക്കുവാൻ പ്രയാസമാകുന്നു......സ്വർഗ്ഗത്തിൽനിന്ന് നിങ്ങൾ അന്വേഷിക്കുന്ന വെളിച്ചം നിങ്ങൾക്കു ലഭിക്കുന്നതാണ്. അതോടൊപ്പം പ്രായോഗികമായി നിങ്ങൾ നേരിടുന്ന അനുഭവവിജ്ഞാനവും കൂടി ചേരുമ്പോൾ നിങ്ങൾ സ്വീകരിക്കേണ്ട മാർഗ്ഗമെന്തെന്ന് വ്യക്തമായി കാണുവാൻ കഴിയും. “ഉവ്വ്”, അല്ലെങ്കിൽ “ഇല്ല” എന്നു മാത്രം കുമ്പസാരിക്കുന്നവൻ മറുപടി പറയത്തക്കവിധത്തിൽ നിങ്ങൾ ചോദ്യങ്ങൾ രൂപീകരിക്കുന്നത് വളരെ നല്ലതാണ്. “ഞാൻ ചെയ്തത് ഒക്കെയും എന്നോടു പറഞ്ഞ ഒരു മനുഷ്യനെ വന്നു കാണ്മിൻ” എന്നു വിളിച്ചുപറയുന്നതിൽ ആ ശമറിയാക്കാരി യഥാർത്ഥസംതൃപ്തി കണ്ടെത്തി. അവൾ പ്രവർത്തിച്ചിട്ടുള്ള അകൃത്യങ്ങൾ ഏറ്റുപറയുവാൻ ആവശ്യപ്പെട്ടിരുന്നു എങ്കിൽ അവൾ എന്തെങ്കിലും പറയുമായിരുന്നോ എന്ന് സംശയിക്കണം. എന്നാൽ ക്രിസ്തു എത്രയും ആർദ്രമായി അവളോടു പെരുമാറി അവളുടെ ഹൃദയാന്തർഭാഗത്തേക്കിറങ്ങിയതുകൊണ്ട് അവൾക്ക് ഏറ്റുപറയുവാൻ പ്രയാസമുണ്ടായില്ല... എന്നാൽ അനുതാപി ഏറ്റുപറയുന്ന പാപം വളരെ ഗൗരവാവഹമാണെന്ന് ആ ആൾ അനുമാനിക്കത്തക്ക യാതൊരു ലക്ഷ്യപ്രകടനവും നിങ്ങളിൽ നിന്നുണ്ടാകരുത്. നേരേമറിച്ച് ഒരു പാപിയുടെ തിരിച്ചുവരവിൽ അത്യുന്നതങ്ങളിൽ ഉണ്ടാകുന്ന സന്തോഷം എത്രവലുതെന്നും അവനു സമാധാനത്തോടെ സ്വഭവനത്തിലേക്ക് പോകാമെന്നും അവനെ അനുസ്മരിപ്പിച്ചാലും.”

വൈദികൻ ഒരു ന്യായാധിപതി

---

ന്മാരോടും കർത്താവു പറഞ്ഞ മറുപടി കുറെ കഠിനമായിപ്പോയി എന്നു നമുക്കു തന്നെ തോന്നിയേക്കാം. എന്നാൽ കർത്താവു തന്റെ മറുപടിമൂലം അവരുമായി തനിക്കുള്ള ബന്ധത്തിനു കുറെക്കൂടെ ഉന്നതമായ സ്ഥാനം കൊടുക്കുകയാണു ചെയ്തത്. വിശ്രമമറിയാതെയുള്ള തന്റെ ജീവിതത്തെപ്പറ്റി ഒരുപക്ഷേ പരിഭ്രാന്തരായ മാതാവും ബന്ധുജനങ്ങളും കർത്താവിനെ തെരക്കിയതൽഭുതമല്ല. എന്നാൽ ദൈവേഷ്ടനിർവ്വഹണത്തിനു വിധേയമായ കുടുംബബന്ധങ്ങൾക്കേ പൂർണ്ണത ലഭിക്കുകയുള്ളു എന്ന് കർത്താവ് ഇവിടെ വ്യാഖ്യാനിക്കുകയാണു ചെയ്തത്. കർത്താവിന്റെ ജീവിതത്തെ സംബന്ധിച്ചിടത്തോളം ഒരു വലിയ മിഷ്യൻ നിറവേറേണ്ടിയിരുന്നു. ആ മിഷ്യൻ നിർവ്വഹിക്കുവാൻ കർത്താവിനെ വിടേണ്ടതു് ബന്ധുജനങ്ങളുടെ കർത്തവ്യമാണെന്നുംകൂടെ കർത്താവ് ഈ മറുപടിമൂലം അവരെ അനുസ്മരിപ്പിക്കുന്നു. ഇതോടൊപ്പം ദൈവേഷ്ടം ചെയ്യുന്ന നാമോരോരുത്തരേയും കർത്താവ് സഹോദരനും സഹോദരിയും മാതാവും ആയി പരിഗണിക്കുന്നു എന്നുള്ളത് നമുക്കെത്ര വലിയ പദവിയാകുന്നു എന്ന് ചിന്തിക്കുക.

## മലയാ ഇടവക വാർഷികം

മലയായിലുള്ള യാക്കോബായ സിറിയൻ ക്രിസ്ത്യൻ ഇടവകയുടെ തന്നാണ്ടു വാർഷികദിനവും സാമൂഹ്യസമ്മേളനവും പൌരസ്ത്യ സഭകളുടെ ഈസ്റ്റർ ദിനമായ ഏപ്രിൽ 29—ാം ഞായറാഴ്ച കോലാലമ്പൂർ ഇൻഡ്യൻ അസോസ്യേഷൻ ഹാളിൽ വച്ചു വിവിധ പരിപാടികളോടുകൂടി പൂർവാധികം വിജയകരമായി ആഘോഷിക്കുകയുണ്ടായി. മലയായുടെ വിവിധ ഭാഗങ്ങളിൽ നിന്നുമായി ഒരുനൂറോളം അംഗങ്ങൾ സമ്മേളന നടപടികളിൽ ആദ്യവസാനം പങ്കു കൊണ്ടിരുന്നു. ഇവരിൽ മുപ്പതോളം വനിതകളും ഉൾപ്പെട്ടിരുന്നു എന്നുള്ളതും വിശിഷ്യാ പ്രസ്താവ്യമത്രെ.

സെൻട്രൽ സെൻറ് ജെയിംസ് ദേവാലയത്തിൽ ഇടവക വികാരി രാവിലെ 7. 30—നു വി. കുർബാന അർപ്പിക്കുകയും കുർബാനമദ്ധ്യ കാലംചെയ്ത നി. വ. ദി. ശ്രീ. മാർ പീലിക്സിനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ നാമത്തിൽ പ്രത്യേക പ്രാർത്ഥനകൾ നടത്തുകയും ചെയ്തു. തുടർന്നു സന്നിഹിതരായിരുന്ന ഏവരും ഇൻഡ്യൻ അസോസ്യേഷൻ ഹാളിന്റെ അങ്കണത്തിൽ ചേർന്നു ചായസൽക്കാരത്തിലും ഗ്രൂപ്പ് ഫോട്ടോയിലും പങ്കുകൊണ്ട ശേഷം വാർഷിക സമ്മേളന നടപടികൾ പ്രാർത്ഥനയോടുകൂടെ 11 മണിക്കാരംഭിച്ചു. അസോസ്യേഷൻ പ്രസിഡണ്ടു ശ്രീ. പി. കെ. മാത്യു (പാണ്ടാംപുറത്തു, കാർത്തികപ്പള്ളി) മലയായിലുള്ള സിറിയൻ ക്രിസ്ത്യൻ ഇടവകകളുടെ അഭ്യുദയത്തിൽ മാതൃസഭയും വിശിഷ്യാ അഭിവന്ദ്യതിരുമേനിമാരും പ്രദർശിപ്പിച്ചു പോരുന്ന താല്പര്യത്തിൽ ഹൃദയംഗമമായ കൃതജ്ഞത വ്യക്തമാക്കിയും അല്പമല്ലാത്ത വൈഷമ്യങ്ങൾ അവഗണിച്ചു ഇടവകാംഗങ്ങളിൽ ഒരു നല്ല വിഭാഗം ഈ യോഗത്തിൽ സന്നിഹിതരായി മാതൃസഭയോടു അവർക്കുള്ള ഭക്ത്യാദരങ്ങളെ പ്രകടമാക്കിയതിൽ അവരെ മുക്തകണ്ഠം അഭിനന്ദിച്ചും ഇടവകയുടെ നാനാമുഖ അഭിവൃദ്ധിയിൽ അഹമഹമികയാ സ്തുഷ്ടമാക്കുന്ന സഹകരണത്തിൽ അനുമോദിച്ചും അഗതർക്കു സ്വാഗതം ആശംസിച്ചു. ബ. വികാരി അച്ചൻ അവർകൾ അദ്ദേഹത്തിന്റെ ഉപക്രമപ്രസംഗത്തിൽ തുമ്പമൺ മെത്രാസന ഇടവകയുടെ നി. വ. ദി. ശ്രീ. മാർ പീലക്സിനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അകാലദേഹവിയോഗത്തിൽ ഈ ഇടവകയുടെ ഭക്തിനിർഭരമായ അനുശോചനം തിരുമനസ്സിലെ സംക്ഷിപ്തജീവചരിത്രപ്രത്യവലോകനം, തിരുമനസ്സിലെ നേട്ടങ്ങൾ ഇവയെ പരാമർശിച്ചുള്ള പ്രസ്താവനയോടുകൂടെ പ്രമേയരൂപത്തിൽ അവതരിപ്പിക്കയും അതു സഭ പാസ്സാക്കുകയും ചെയ്തു.

തദനന്തരം കാര്യപരിപാടി അനുസരിച്ചു വാർഷികറിപ്പോർട്ടും കണക്കും പാസ്സാക്കി. തുടർന്നു അടുത്തകൊല്ലത്തേക്കുള്ള കമ്മിററി അംഗങ്ങൾ കണക്കു പരിശോധകർ ഇവരെ തെരഞ്ഞെടുക്കുകയും സഭാവികസനപദ്ധതികളുടെ സാദ്ധ്യതകൾ പര്യാലോചിക്കുകയും ചെയ്തു. വനിതാംഗങ്ങളുടെ കൂടുതൽ സഹകരണം സാദ്ധ്യമാകത്തക്കവണ്ണം മർത്തമറിയം സംഘത്തിന്റെ ശാഖകൾ സ്ഥാപിക്കുന്നതിലേക്കു സംഘടനാസെക്രട്ടറി ആയി മിസസ് കെ. വി. തോമസ് നിയമിതയായി എന്ന വസ്തുത പ്രത്യേകം പ്രസ്താവ്യമാണ്. ഉപസംഹാരം പ്രാർത്ഥന ഇവയ്ക്കുശേഷം വിഭവസമൃദ്ധമായ സദ്യയിൽ എല്ലാവരും പങ്കുകൊണ്ടു. സമ്മേളനനടപടികൾ 2-30 നു സമംഗളം പര്യവസാനിക്കുകയും ചെയ്തു.

---

മാത്രമല്ല; ഭിഷഗ്വരൻ കൂടെയാണ്. അനുതാപത്തോടെ തന്നെ സമീപിക്കുന്നവർക്കു സൗഖ്യം നൽകുവാൻ തന്നാൽ കഴിവുള്ളതു ചെയ്യേണ്ടതു വൈദ്യനെന്നനിലയിൽ തന്റെ കടമ മാത്രമാകുന്നു. ന്യായാധിപനടുത്ത സ്ഥാനമാകുന്നു കൂടുതൽ പ്രാധാന്യമർഹിക്കുന്നതു. വൈദികന്റെ വൈദ്യത്തിനടുത്ത ചുമതല അത്രതന്നെ പ്രാധാന്യമർഹിക്കുന്നതല്ല. എന്നിരുന്നാലും വിശുദ്ധീകരണപ്രഖ്യാപനം പ്രധാനമായി ആത്മീകവൈദ്യന്റെ പ്രവൃത്തിയാണെന്നു പറയുന്നതിൽ തെററില്ലെന്നു തോന്നുന്നു. അതു അനുതാപിയ്ക്കു സൗഖ്യംകൊടുത്തു അവനെ ആത്മീകസൗഖ്യത്തിലേക്കു ആനയിക്കുകയാണല്ലോ ചെയ്യുന്നതു. അപ്പോൾ കുമ്പസാരകന്റെ ദൈവവുമായുള്ള ബന്ധം ശരിപ്പെടുത്തുക മാത്രമല്ല എന്നാലോ അവനെ ശക്തിപ്പെടുത്തി ഉത്തമമായ ഒരു ജീവിതം നയിക്കുവാൻ സഹായിക്കുക കൂടെയാണു ചെയ്യേണ്ടതു. അതുകൊണ്ടു വൈദികൻ രോഗം മനസ്സിലാക്കുവാനും അതിനു മതിയായ പ്രതിവിധി നിർദ്ദേശിക്കുവാനും പ്രാപ്തനായിരിക്കണം.

കുമ്പസാരവേളയിൽ തന്റെ ഉത്തരവാദിത്വമേറുന്ന ചുമതലകളെ പററിയുള്ള ചിന്തയൊന്നും കൂടാതെ കുമ്പസാരം മാത്രം കേട്ടിട്ടു, അവക്കു അവസരോചിതങ്ങളായ ഉപദേശം നൽകുകയോ, ആവശ്യമായ ചോദ്യം ചോദിക്കുകയോ ഒന്നും ചെയ്യാതെ വിശുദ്ധീകരണം പ്രഖ്യാപനം ചെയ്യുന്ന വൈദികരെല്ലാവരും ഒരു വലിയ കൃത്യവിലോപമാണു വരുത്തുന്നതെന്നു മനസ്സിലാക്കിയാൽ കൊള്ളാം. ആ വിധമുള്ള വർത്തനാരീതി മുറിവിനു എണ്ണയും വീഞ്ഞും ഒഴിക്കുന്ന ഉത്തമഭിഷഗ്വരന്റെ പെരുമാററത്തിനടുത്തതല്ല. എന്നാലും ഈ കൂദാശ നടത്തുന്ന എല്ലാ വൈദികരും ഒരു വൈദ്യന്റെ സ്ഥാനം കൂടെ നിർവ്വഹിക്കുന്നതിനാൽ പാപപ്രവൃത്തിക്കിടയാക്കിയ സാഹചര്യം, കുമ്പസാരിക്കുന്ന ആളിന്റെ സാന്മാർഗ്ഗികമായ നില എന്നിവ അറിയേണ്ടതാവശ്യമാകുന്നു. എന്നാൽമാത്രമേ തക്കതായ പ്രതിവിധികൾ നിർദ്ദേശിപ്പാനും അവയുടെ ഉപയോഗത്താൽ രോഗിയ്ക്കു സൗഖ്യം പ്രാപിപ്പാനും സാധ്യമാകൂ.

Reg. No. T 64    Licence No. 498    Date 20-8-1946    Reg 5268

# THE CHURCH WEEKLY

## മാർത്തമറിയം വനിതാസമാജവും യുവജനസമാജവും

### പ്രതിനിധിസമ്മേളനം

(പ്ര.ലേ) കോട്ടയം ജൂലൈ 6

കോട്ടയം ഭദ്രാസനത്തിലുള്ള മർത്തമറിയം വനിതാസമാജങ്ങളുടേയും യുവജനസമാജങ്ങളുടേയും പ്രതിനിധികളുടെ സമ്മേളനങ്ങൾ ജൂൺ 2—ാം തീയതി ശനിയാഴ്ച കോട്ടയം എം. ഡി. സിമ്മനാരിയിൽവച്ചു നടന്നിരിക്കുന്നു. രാവിലെ 10 മണിക്കു വനിതാസമ്മേളനം റവ. ഫാദർ വി. കെ മാത്യൂസ് ബി. എ. ബി. ഡി. യുടെ അദ്ധ്യക്ഷതയിൽ ആരംഭിച്ചു. അദ്ധ്യക്ഷപ്രസംഗത്തിനുശേഷം റവ. ഡീക്കൻ, ഒ. ജെ. മോസ്സസ്സ്, മെ. വി. പി. ഉമ്മൻ, വി. റ്റി. ചാണ്ടപിള്ള ബി. എ. ബി. എൽ, മിസ്സ് ആലീസ് മാണി ബി.എ. ബി. റ്റി. എന്നിവർ ഓരോ പ്രസംഗം ചെയ്തു. പിന്നീട് കോട്ടയം ഭദ്രാസനത്തിലെ വനിതാസമാജം സെക്രട്ടറിയായി മിസ്സ് ആലീസ്മാണി ബി. എ. ബി. റ്റി.യെ തെരഞ്ഞെടുത്തു. എല്ലാഇടവകകളിലും സമാജം ഊർജിതമായി നടത്തുന്നതിനുള്ള പദ്ധതികൾ ആവിഷ്കരിച്ചുകൊണ്ടും അടുത്ത ക്രിസ്തുമസ്സ് അവധിക്കാലത്തു ഒരു പൊതുസമ്മേളനം നടത്തണമെന്നു തീരുമാനിച്ചുകൊണ്ടും കാര്യാലോചന അവസാനിച്ചു. ഭദ്രാസന സെക്രട്ടറി ഫാ. കുറിയാക്കോസ് പാറയ്ക്കൽ സദസ്യർക്കു കൃതജ്ഞത പറഞ്ഞു. ഒരു മണിക്കു സമ്മേളനം അവസാനിച്ചു. പല ഇടവകകളിൽനിന്നായി150–ൽ പരം പ്രതിനിധികൾ യോഗത്തിൽ സംബന്ധിച്ചിരുന്നു.

യുവജനസമാജപ്രതിനിധികളുടെ സമ്മേളനം 2 മണിക്കു റവ. ഫാദർ കെ. ഫീലിപ്പോസ് ബി. എ. യുടെ അദ്ധ്യക്ഷതയിൽ നടന്നു. യുവജനസമാജം എല്ലാ ഇടവകകളിലും സംഘടിപ്പിച്ചു പ്രവർത്തനം ആരംഭിക്കേണ്ടതിന്റെ ആവശ്യകതയെ ചൂണ്ടിക്കാണിച്ചുകൊണ്ടു് അദ്ധ്യക്ഷൻ പ്രസംഗിക്കുകയുണ്ടായി. അനന്തരം റവ. ഫാദർ വി. കെ. മാത്യൂസ് ബി. എ. ബി. ഡി. സമാജം ജനറൽ സെക്രട്ടറി റെ. ഡീക്കൻ ഒ. ജെ. മോസ്സസ്സ്, മി. മാത്യു പി. ജോൺ എം. എ. എം. റ്റി.എച്ച് എന്നിവരുടെ ശ്രദ്ധേയമായ പ്രസംഗങ്ങളാണു നടന്നത്. എത്രയും വേഗം കോട്ടയം ഭദ്രാസനത്തിലുള്ള എല്ലാഇടവകകളിലും യുവജനസമാജം സംഘടിപ്പിക്കണമെന്ന് കാര്യാലോചനയിൽ തീരുമാനിച്ചു. ഭദ്രാസന സെക്രട്ടറിയുടെ കൃതജ്ഞതാപ്രകടനത്തിനുശേഷം സമാജത്തിനു വേണ്ടി അച്ചടിപ്പിച്ച ഭരണഘടന എല്ലാവർക്കും നൽകി. പ്രാർത്ഥനാനന്തരം നാലരമണിക്കു യോഗം പര്യവസാനിച്ചു. വൈദികരെ കൂടാതെ 70—ൽ പരം പ്രതിനിധികൾ ഈ യോഗത്തിൽ സംബന്ധിച്ചിരുന്നു.

പള്ളം സെൻറ് പോൾസ്പള്ളിയിൽ ജൂൺ 3–ാംനു- ഞായറാഴ്ച കൂടിയ വനിതാസമ്മേളനത്തിൽവച്ച് മർത്തമറിയം സമ്മേളനത്തിന്റെ ഒരു ശാഖ, ഭദ്രാസന സെക്രട്ടറി ഫാദർ കുറിയാക്കോസ് പാറയ്ക്കൽ ഉൽഘാടനം ചെയ്തിരിക്കുന്നു. അവിടുത്തെ സമാജം സെക്രട്ടറിയായി ശ്രീമതി ജോസഫ് മറിയം തെരഞ്ഞെടുക്കപ്പെട്ടു. അന്നേദിവസം പലരും സമാജത്തിൽ അംഗങ്ങളായി ചേരുകയുണ്ടായി.

## യുക്തിപ്രശ്നങ്ങൾ

(ആബ്ബ)

(11) മൂന്നു പുരുഷന്മാർ ഭക്ഷണത്തിന് ഒരുമിച്ചു ഒരു ഹോട്ടലിൽ ചെന്നു. പത്തു രൂപാ വീതം ഓരോരുത്തരും വിളമ്പുകാരന്റെ കൈവശം കൊടുത്തു. മാനേജർ അതിൽനിന്ന് ആകെ അഞ്ചു രൂപാ തിരികെ കൊടുത്തു. വിളമ്പുകാരൻ രണ്ടുരൂപാ എടുത്തതിനുശേഷം ഓരോ രൂപാവീതം ഓരോരുത്തർക്കും തിരികെ കൊടുത്തു. അതുകൊണ്ടു ഓരോരുത്തർ ചെലവഴിച്ച ഒൻപതുരൂപാവീതവും വിളമ്പുകാരൻ എടുത്ത രണ്ടുരൂപായുംകൂടി കണക്കാക്കിയാൽ ഇരുപത്തിഒൻപതുരൂപാ ആകുന്നു. ബാക്കിയുള്ള ഒരു രൂപാ എവിടെ പോയി?

(12) ധനവാനായ ഒരു മനുഷ്യൻ ഒരു കെട്ടിടം പണിയുവാൻ തീരുമാനിച്ചു. വലിയ എൻജിനീയറന്മാരുടെ ആലോചനക്കുണിച്ചു. കെട്ടിടം സമചതുരത്തിലാകയും നാലുവശത്തും ജനലുകളും ഉണ്ടായിരിക്കുയുംവേണം. കൂടാതെ ജനലുകൾ എല്ലാം തന്നെ തെക്കോട്ടുദർശനമായിരിക്കണമെന്നു ഒരു വ്യവസ്ഥകൂടി താൻ ചേർത്തിട്ടുണ്ട്. എന്നാൽ എവിടെ കെട്ടിടം പണിതാൽ മേൽപറഞ്ഞ കെട്ടിടം പണിയുവാൻ സാധിക്കും?

## വീണ്ടും ഇന്ത്യൻ മിഷ്യനറിയാത്ര

(എം. പി. പത്രോസ് റമ്പാൻ, ബി. എ. ബി. ഡി. എൽ. ടി. Mulanthuruttie Cochin S. India)

കൃത്യം രണ്ടുകൊല്ലം മുമ്പാണു പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സിലെ ആശീർവാദത്തോടെ എന്റെ സെക്രട്ടറി ഫാദർ ഫീലിപ്പോസും ഞാനും കൂടി ഇന്ത്യയിൽ ഒരു മിഷ്യനറി യാത്ര ചെയ്തു. ദൈവസഹായത്താൽ വീണ്ടും ഞങ്ങൾ പുറപ്പെടുന്നു. ഇന്ത്യയിൽ നാനാഭാഗങ്ങളിലും പതിനായിരക്കണക്കിനു ഉദ്യോഗങ്ങൾക്കും വ്യവസായങ്ങൾക്കും വിദ്യാഭ്യാസത്തിനും മറ്റുമായി ചിതറിക്കിടക്കുന്ന നമ്മുടെ ജനങ്ങളുടെ ആത്മീകാവശ്യങ്ങൾ നിർവഹിക്കുന്നതിനും, മാതൃസഭയോടുള്ള അവരുടെ ഭക്തി വർദ്ധിപ്പിക്കുന്നതിനും, അവരെ മിഷ്യനറി പ്രവർത്തനത്തിൽ ഉൽസാഹിപ്പിക്കുന്നതിനും, ക്രിസ്തുമതത്തോളം പഴക്കമുള്ള നമ്മുടെ ഓർത്ത്ഡോക്സ് സുറിയാനിസഭയെപ്പറ്റിയുള്ള ജ്ഞാനം ഇന്ത്യയിൽ പ്രചരിപ്പിക്കുന്നതിനും ഇത്തരം പര്യടനം പ്രയോജനപ്പെടുന്നതാണ്.

1951 ജൂൺ 2 ഞായർ കൂനൂർ, നീലഗിരി

| | | | | |
|---|---|---|---|---|
| ജൂലായി | 1 | ടി | മദ്രാസ് | |
| ടി | 8 | ടി | വിശാഖപട്ടണം | |
| ടി | 15 | ടി | കൽക്കട്ട | |
| ടി | 22 | ടി | മൈമൻസിങ്ങ് | |
| | | | ഫ. ചക്രവർത്തിയുടെ ഇടവക | |
| ടി | 29 | ടി | ജാംഷഡ്പൂർ | |
| ആഗസ്റ്റ് | 5 | ടി | ലക്നൊ | |
| ടി | 12 | ടി | ന്യൂഡൽഹി | |
| ടി | 19 | ടി | ജബൽപൂർ | |
| ടി | 26 | ടി | ബോംബെ | |
| സെപ്തംബർ | 2 | ടി | പൂനാ, കർക്കി | |
| ടി | 9 | ടി | ഹൈദ്രബാദ്, സെക്കന്തറാബാദ് | |
| ടി | 16 | ടി | ബാംഗളൂർ | |

കഴിഞ്ഞലക്കത്തിലെ പ്രശ്നങ്ങളുടെ ഉത്തരങ്ങൾ.

(9) മൂന്ന് പ്രാവശ്യം മുറിയിൽ പ്രവേശിച്ചാൽ ഒരു ജോടി കറുത്തതോ ഒരു ജോഡി വെളുത്തതോ ആയ കാൽമേശകൾ ലഭിക്കും.

(10) 1021 നാരങ്ങാഉണ്ടായിരുന്നു.

Printed and Published by N. M. Abraham B A. at The Malayala Manorama Press, Kottayam